# ഭാഷാപോഷിണി

Bhasha Poshini

വിദ്യാധന [illegible] ധനം

പുസ്തകം ❁ ലക്കം
33. 5.

[illegible]

ധനു.

ഭാഷാദോഷമശേഷമീഷലകലെ-
പ്പോക്കുവാൻ ശക്തിയും
ഭേഷാകും ധിഷണാവിശേഷവുമെഴും
ഭാഷാജ്ഞഭൂഷായിതാ
ഏഷാതോഷദവേഷഭാഷണചണാ
സോൽകർഷഘോഷം ചിരം
"ഭാഷാപോഷിണി" ശേഷശായികരുണാ-
ശേഷാൽ വിളങ്ങീടണം.

Bhasha Poshini Office, Kottayam.

License No. 33.

## വിഷയവിവരം



കല്ക്കത്തായിലെ ലോർഡ്യ് ബിഷോപ്പും ഇൻഡ്യാ, സിലോൺ, ബർമ്മാ സംസ്ഥാ
നങ്ങളിലെ മെത്രാപ്പോലീത്തയുമായ നിതാന്ത വന്ദ്യ ദിവ്യശ്രീ ഡാക്ടർ
ഫോസ് വെസ്റ്റ്കോട്ട് ഡി. ഡി. തിരുമനസ്സുകൊണ്ട്.

# ഭാഷാപോഷിണി.

| പുസ്തകം 33. | ധനു. | ലക്കം 5. |
|---|---|---|


## ഈശ്വരപ്രാർത്ഥന

(ആർ. വി. ഇരണിയൽ)

"സേവിച്ചീടുക പൂജ്യരെ" എന്നപോലെ

ഉരുവാ,യരുവാ,യുളതാ,യിലതായ്, മരുവായ്, മലരായി,
കരുവാ,യുയിരാ,യൊളിവായ്,വെളിവാ,യൊളിയായ്,വെളിയായി
ഗുരുവായ്,ലഘുവായ്,വിധിയായ്,മതിയായ് ഗുണിയായ്,മണിയായി,
ശരിയായരുളും ഗുരുവായ്,പരുവായരുൾവായ് പെരുമാനേ!

---

## കവിത എന്നാലെന്ത്?

(ജോൺ പീറ്റർ തോട്ടം, ബി. എ.)

കവിതയെപ്പറ്റിയുള്ള നിർവ്വചനങ്ങളും നിരൂപണങ്ങളും വിമർശനങ്ങളും വിവേചനങ്ങളും പലരും പലവിധത്തിൽ ചെയ്തുകഴിഞ്ഞിട്ടുണ്ടെങ്കിലും അതിന്റെ യഥാർത്ഥമായ വ്യാപകപരിധികളെയും അതിൽ അന്തർഭവിച്ചിരിക്കുന്ന മഹിമാവിലാസങ്ങളെയും ഒരു സാഹിത്യകാരനും, നിരൂപകനും ഇനിയും പൂർണ്ണമായി പ്രതിപാദിച്ചുകഴിഞ്ഞിട്ടില്ലതന്നെ. ഖണ്ഡിതമായ ഒരു നിർവ്വചനമോ, കൂലങ്കഷമായ ഒരു വിവേചനമോ ഈ വിഷയത്തിൽ ഒരിക്കലും ആർക്കും സുസാദ്ധ്യവുമല്ല. ആ സ്ഥിതിക്കു കവിതയെപ്പറ്റി ആരെല്ലാം എത്രതന്നെ പ്രസംഗിച്ചാലും അധികമായിപ്പോയി എന്നു വരുന്നതല്ലല്ലോ.

"വാക്യം രസാത്മകം കാവ്യം" എന്നും മററും പണ്ഡിതന്മാർ പൽവിധമായ നിർവ്വചനങ്ങൾ കവിതയെപ്പറ്റി ചെയ്തിട്ടുണ്ട്. ഹൃദയസ്പൃക്കായ വിധത്തിൽ ഒരുവന് അനുഭവപ്പെടുന്ന ഏതു മനക്ഷോഭവും യഥാർത്ഥത്തിൽ കാവ്യരസസംപൂർണ്ണമാണ്. പ്രസ്തുത മനക്ഷോഭങ്ങൾ തദനുസരണമായ പദവിശേഷങ്ങൾകൊണ്ടു രസാനുഭൂതിയോടുകൂടി പ്രകടിതമാകുമ്പോൾ അതിനെ നാം കവിത എന്നു പറയുന്നു.

ഹൃദയസ്പൃക്കായ ക്ഷോഭവിശേഷങ്ങൾ മനോമുകുരത്തിൽ പ്രതിഫലിച്ചു കല്പനാശക്തിയാകുന്ന കനകദ്യുതിയെ കവൻകൊണ്ടു പ്രവഹിക്കുന്ന ഒരു ദിവ്യദിപ്തിയാണ് കവിത എന്നു സാമാന്യമായി പറയാം. ആ സ്ഥിതിക്കു ഹൃദയത്തെ സ്പർശിച്ചു മനസ്സിനെ ഇളക്കുന്നതായ ഏതൊരു വിഷയവും കവിതാരസസ്ഫൂർത്തിയുള്ളതും കവിതാനിർമ്മാണത്തിനു പററിയതും തന്നെ. ഈ ഹൃദയക്ഷോഭമോ മാനസികഭ്രമമോ ശാശ്വതമായിരിക്കണമെന്നില്ല, എന്നു തന്നെയല്ല അവ മിക്കപ്പോഴും താല്ക്കാലികമായി തന്നെ ഇരിക്കുന്നതേയുള്ളു. ബുദ്ധീന്ദ്രിയത്തിന്റെ പ്രവർത്തനസഹായം കൂടാതെ ഹൃദയമാനസങ്ങളുടെ ക്ഷണഗ്രഹണത്തിനു പ-

ര്യാപ്തങ്ങളായ സാധാരണസംഭവങ്ങൾ അഥവാ സംഗതികൾ മാത്രമാണ് കവിതയ്ക്കു പററിയ വിഷയങ്ങൾ. കവിതാവസ്തുവിന്റെ കാര്യകാരണങ്ങളെയോ സ്ഥിതിതത്വങ്ങളെയോ പററിയുള്ള വിചിന്തനം ബുദ്ധീന്ദ്രിയത്തിന് എപ്പോൾ വിഷയമായിത്തീരുന്നുവോ അപ്പോൾ കവിതാരസമസ്തമിച്ചു പ്രസ്തുത വിഷയം ശാസ്ത്രീയചർച്ചകൾക്കു വിധേയമായിത്തീരുന്നു. ശാസ്ത്രം ബുദ്ധിയെയും കവിത മനസ്സിനെയും രഞ്ജിപ്പിക്കുന്നു. ഒന്നിന്റെ സാന്നിദ്ധ്യത്തിൽ മററത് അസ്തപ്രായമായിത്തീരുകയും ചെയ്യുന്നു. ഈ സ്ഥിതിയെ വൈരമെന്നു വിവക്ഷിക്കാമെങ്കിൽ കവിതയും ശാസ്ത്രവും പരസ്പരവിരുദ്ധങ്ങളായ രണ്ടു ശക്തികൾ തന്നെയാണ് സംശയമില്ല.

കവിതാഗ്രഹണം ഓരോ മനുഷ്യനും ജന്മസിദ്ധമാണ്. എന്നതുപോലെ തന്നെ അതു പ്രകൃതിയുടെ പാരമ്പര്യമായ ഒരു സമ്പത്തുമാണ്. നാമോരോരുത്തരും അറിഞ്ഞും അറിയാതെയും കാവ്യരസസംപുഷ്ടമായ ഒരു ലോകത്തിൽ നിരന്തരം ജീവിക്കയും ആ അമൂല്യാമൃതത്തെ അനുനിമിഷം ആസ്വദിക്കയും ചെയ്യുന്നുണ്ട്. അതേ, നാമോരോരുത്തരും തികഞ്ഞ കവികളും, വിശ്വകടാഹം വിസ്തൃതമായ ഒരു കാവ്യവുമാണ്. ഓരോ വ്യക്തിയും ഈ കാവ്യകൃതിയെ അനുനിമിഷം പൂരിപ്പിച്ചുകൊണ്ടും അതേസമയം തന്നെ പാരായണംചെയ്ത് ആസ്വദിച്ചുകൊണ്ടുമിരിക്കുന്നു. വികസിച്ചുനില്ക്കുന്ന ഒരു പുഷ്പത്തിലും, വിജനമായ ഒരു മഹാരണ്യത്തിലും, പ്രേമസംപൂർണ്ണമായ ഒരു നോട്ടത്തിലും, പ്രണയസ്ഖലിതമായ ഒരു ചേഷ്ടയിലും എന്നുവേണ്ട രസാനുഭോഗത്തെ (നവരസങ്ങളിൽ ഏതെങ്കിലും ഒന്നിനെ) സംജാതമാക്കുന്ന ഏതിലും കാവ്യരസം പരിപൂർണ്ണമായിരിക്കുന്നതു കാണാം. കാററിൽ പറക്കുന്ന ഒരുകൂട്ടം പഞ്ഞി എത്രയോ സാധാരണമായ ഒരു സാധനമാണ് എങ്കിലും ചില സമയങ്ങളിൽ അതു നമ്മെ ഹഠാൽ ആകർഷിച്ചു ചില നിമിഷങ്ങളെ നല്ല നാഴികകൾപോലും നാം അതിനെ വീക്ഷിച്ചുകൊണ്ടു നിന്നുപോകുന്നതു് അനുഭവമാണല്ലോ. ഈ ദർശനത്തിൽ എന്തെന്നില്ലാത്ത ഒരാനന്ദം നാമാസ്വദിച്ചുപോകുന്നു. നമ്മുടെ മനസ്സ് അനിയന്ത്രിതമായി ഇളകി ചേഷ്ടിക്കുന്നു, വികസിക്കുന്നു, അല്ല അദൃശ്യമായി ഉയരുകതന്നെ ചെയ്യുന്നു. വെളുത്തുരുണ്ടുള്ള ആ ഗോളം തെന്നിത്തെറിച്ചും വട്ടംതിരിഞ്ഞും മന്ദംമന്ദം മേലോട്ടുയരുന്ന ആ കാഴ്ച എന്തെല്ലാം വികാരവിശേഷങ്ങളെയാണ് നമ്മിൽ ഉൽഭൂതമാക്കുന്നതു്. ചിലർ പ്രശാന്തമായ സമുദ്രത്തിൽ പ്രയാണംചെയ്യുന്ന യാനപാത്രങ്ങളെ അനുക്ഷണത്തിൽ അനുസ്മരിച്ചു എന്നുവരാം. മററുചിലർ അതിന്റെ ആദിമചരിത്രത്തെയും അവ്യക്തമായ അനന്തരാനുഭവങ്ങളെയുംപററി ചിന്തിച്ചേക്കാം. ചില താത്വികബുദ്ധികൾ അതിന്റെ ധവളകോമളിമയെ പാപകലുഷമാകാത്ത ആത്മാവിനോടും, അന്തരീക്ഷപ്രയാണത്തെ സ്വർഗ്ഗഗതിയോടും ഉപമിച്ചേക്കാം. പക്ഷെ ഇതൊന്നും കാവ്യരസാനുഭൂതിക്കു് അവശ്യമല്ല തന്നെ. താൻ ആസ്വദിക്കുന്ന സുഖമെന്തെന്നോ, അതിന്റെ വ്യാപ്തി എത്രമാത്രമെന്നോ എന്നു നിശ്ചയമില്ലാതെ അവ്യക്തമായ—അജ്ഞാതമായ—ഒരു രസാനുഭൂതിയിൽ ലയിച്ച് ആനന്ദചിത്തനായി ആ സംഭവത്തെ മാത്രം കൌതുകത്തോടുകൂടി വീക്ഷിച്ചുകൊണ്ടു നില്ക്കുന്ന ഒരു പാമരനും സാക്ഷാത്തായ കാവ്യസുഖമാണ് ആ സന്ദർഭത്തിൽ ആസ്വദിക്കുന്നതു്. ഈ വിധത്തിലുള്ള അനുഭവരസങ്ങൾ എത്രമാത്രം നാം പ്രതിദിനം ആസ്വദിക്കുന്നു. വഴിയരുകിൽ ഭിക്ഷാപാത്രവുമായിരിക്കുന്ന യാചകനിലും, വൃക്ഷശാഖകളിൽ ഇണപൊരുതിരിക്കുന്ന പക്ഷികളിലും, പത്രാവലികളിൽ പതിയിരിക്കുന്ന ചെറുകീടങ്ങളിലും, നാമോരോരുത്തരുടെ തന്നെ നോട്ടത്തിലും, നടപ്പിലും, ഇരിപ്പിലും, എന്നുവേണ്ടാ ഓരോ ചേഷ്ടകളിലും കാവ്യരസാനുഭൂതി സംസിദ്ധമാകുന്നുണ്ട്. പക്ഷെ ഇവ ഓരോന്നും, ഓരോരുത്തരെയും എല്ലാ

സമയത്തും ആകൃഷ്ടചിത്തരാക്കണമെന്നില്ല. ഒരു താത്വികൻ ആനന്ദചിത്തനായി വീക്ഷിച്ചു സൂക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു പൂച്ചെണ്ടിനെ കുഗ്രാമകുഞ്ജരനായ ഒരു പാമരപ്രവീണൻ യാതൊരു മനശ്ചാഞ്ചല്യവും കൂടാതെ ഉദരത്തുനശിപ്പിച്ചു എന്നുവരാം. അതേ താത്വികൻ തന്നെ നിർവ്വികാരം അലക്ഷ്യമായി പരിത്യജിക്കുന്ന ഒരു വർത്തമാനക്കടലാസിലെ വികൃതരൂപങ്ങൾ പരിപുഷ്ടമായ പരമാനന്ദാനുഭൂതിയിൽ ആ പാമരനെ നിമഗ്നനാക്കി എന്നും വരാം. ഇങ്ങനെ ഓരോരുത്തരുടെയും സ്വഭാവഗതി, അഥവാ, ഹൃദയവികാസം—പോരാ—പ്രതിഫലനശക്തിയനുസരിച്ചു മാത്രമാണു് പ്രകൃതിസാധാരണങ്ങളായ രസാനുഭൂതികൾ—അഥവാ—കാവ്യഗുണങ്ങൾ അവരെ ആകർഷിക്കുന്നതു്.

ഈ ആസ്വാദനശക്തി മനസ്സിന്റെ വളർച്ചയെ, അഥവാ വികാസത്തെ ആശ്രയിച്ചാണു് ഇരിക്കുന്നതെന്നു സാമാന്യമായി പറയാം. ഒളിച്ചുകളിച്ചും, ആനപ്പുറം കേറിയും, രാജാവും മന്ത്രിയുമഭിനയിച്ചും വിനോദിക്കുന്ന ബാലൻ പരിപുഷ്ടമായ കാവ്യസുഖത്തെ തന്നെയാണു് അപ്പോൾ ആസ്വദിക്കുന്നതു്. അവൻ ആ ഘട്ടത്തിൽ ഒരു യഥാർത്ഥകവിയുമാണു്. പക്ഷെ ആ വക വിനോദങ്ങൾ ഒരു പക്വമാനസനെ ആനന്ദിപ്പിക്കുന്നതിനു പര്യാപ്തമാകുന്നില്ല. എന്നതുപോലെ തന്നെ അനുരാഗവശനായി ഒരു തരുണിയെ വീക്ഷിക്കുന്ന യുവാവിന്റെ രസാനുഭൂതി ആ പൈതലിനും ആസ്വാദനീയമല്ല. ഇതു അവർ തമ്മിലുള്ള മാനസികമായ അന്തരത്തെയാണു് കാണിക്കുന്നതു്. ഒരു ശിശുവും യുവാവും തമ്മിലുള്ളതുപോലെ തന്നെ പക്വമാനസന്മാർ തമ്മിലും രസാസ്വാദവിഷയത്തിൽ അനല്പമായ അന്തരമുണ്ടു്. പ്രകൃതിശക്തികൾ ഒരുവനെ ആകൃഷ്ടചിത്തനാക്കുന്നു എങ്കിൽ പ്രകൃതിവസ്തുക്കൾ മറെറാരുവനെ ഹഠാൽ ആകർഷിക്കുന്നു. ആഡംബരപൂർണ്ണമായ ആനന്ദാനുഭൂതികൾ ഒരുവനെയും, അനാഡംബരമായ അഗതിജീവിതം ഇതരനെയും വശീകരിക്കുന്നു. ഇങ്ങനെ ഒന്നല്ലെങ്കിൽ മറെറാരു സംഗതി ഓരോ മനുഷ്യനെയും സദാ പ്രകൃതിസാധാരണമായ കാവ്യരസാനുഭൂതിയിൽ നിമഗ്നനാക്കിക്കൊണ്ടിരിക്കുന്നു്. കവിതാസരണിയിലല്ലാതെ ഒരു മനുഷ്യനും ജീവിതം സുസാദ്ധ്യമല്ലതന്നെ. എന്നാൽ കാവ്യാനുഭൂതി യഥാർത്ഥജീവിതത്തിന്നു് അനിഷേദ്ധ്യമല്ല, എന്നു മാത്രമല്ല അതു കൃത്രിമവും അയഥാർത്ഥവും, കല്പനാമാത്രവുമായ ഒരു സങ്കല്പജീവിതമാണു താനും. വീണപൂവിനെ കണ്ടു വിലപിച്ചില്ലെങ്കിലും കുമാരനാശാന്റെ ജീവിതം ഹ്രസ്വമാകയില്ലായിരുന്നു. മഗ്ദലേനാമറിയത്തിന്റെ മാനസികഗതികളെ കല്പനാശക്തിയാൽ ചിത്രീകരിക്കേണ്ടതു വള്ളത്തോളിന്റെ ജന്മസാഫല്യത്തിന്നു് അനിഷേദ്ധ്യമായ ഒരു കൃത്യമായിരുന്നില്ല. അദ്ധ്യാത്മരാമായണമോ മഹാഭാരതമോ രചിക്കാതെ തന്നെ എഴുത്തച്ഛന്നു് ഒരു ഭക്തജീവിതം അപ്രാപ്യമല്ലായിരുന്നു. കേവലം ഒരെറുമ്പിനെ തിരുമ്മിക്കൊല്ലുന്ന മനഃസ്ഥിതിയോടുകൂടി ഒരു നരഹതിയെ ദർശിക്കുന്ന മനുഷ്യന്റെ ജീവിതം വിജയപ്രദമാകാതിരിക്കണമെന്നില്ല. കുസുമകാന്തിയിൽ നാമോരോരുത്തരുടേയും മനസ്സു് ആകൃഷ്ടമാകേണ്ടതും, അനുരാഗലഹരിയിൽ നാം അകമഴിഞ്ഞു ആനന്ദിക്കേണ്ടതും അനിഷേദ്ധ്യങ്ങളായ കാര്യങ്ങളല്ല. പക്ഷെ ഈ ഗതിവിശേഷങ്ങളെ നിയന്ത്രിക്കുവാൻ നാം ശക്തരല്ല എന്നു മാത്രമേയുള്ളൂ. നമ്മുടെ ജീവിതം അയഥാർത്ഥമായ ഈ കല്പിതകാവ്യലഹരിയാൽ വലയിതമാണു്. ആവശ്യമില്ലെങ്കിലും അതിൽ ജീവിക്കാതിരിക്കുക നമുക്കു ശക്യമല്ലതന്നെ. പ്ലേറോ എന്ന പാശ്ചാത്യതത്വജ്ഞൻ കല്പിതാദർശങ്ങളെ എല്ലാം നിഷ്കാസനംചെയ്തു ഒരു യഥാർത്ഥമായ (പ്രായോഗികമായ) ആദർശലോകത്തെ ചിത്രീകരിച്ചു. പക്ഷെ ആ ശാസ്ത്രീയലോകം അടുത്ത ഭാവിയിൽ തന്നെ അന്തരിച്ചും വിസ്മരിക്കപ്പെട്ടും പോയി. ഹോമറിന്റെ അയഥാർത്ഥമായ കല്പിതലോകം—കാവ്യലോകം—ശാശ്വത

മായ വിഖ്യാതിയോടുകൂടി അക്ഷയമായി തന്നെ ഇന്നും ശോഭിക്കുന്നു. ഇതാണ് ശാസ്ത്രീയലോകവും കാവ്യലോകവും തമ്മിലുള്ള അന്തരം.

കാവ്യരസാനുഭൂതി ഓരോരുത്തരുടെയും മാനസികനിലയെ ആശ്രയിച്ചിരിക്കുമെന്നു ഞാൻ പറഞ്ഞല്ലോ. എന്നാൽ പണ്ഡിതപാമരഭേദം കൂടാതെ സകലരെയും ഒരുപോലെ ആനന്ദചിത്തവൃത്തികളാക്കുന്ന ചില രസവിശേഷങ്ങൾ അഥവാ കാവ്യവിഷയങ്ങളുമുണ്ട്. ഒരുവന് അത്യത്ഭുതകരമായിതോന്നുന്ന ഒരു സംഭവത്തെ കേവലം നിസ്തന്ദ്രമായ മനസ്ഥിതിയോടുകൂടി വീക്ഷിക്കുന്നതിനു ഇതിനു സാധിച്ചേക്കാം. എനിക്കു ആനന്ദദായകമായ ഒരു ദർശനം നിങ്ങളിൽ വിരുദ്ധാനുഭവങ്ങളെ ഉൽഭൂതമാക്കിയേക്കാം. കരുണകശ്മല ഹൃദയങ്ങൾക്കു വിരോധമല്ലെന്നുംവരാം. എന്നാൽ ശൃംഗാരരസാനുഭൂതിയെ ആസ്വദിക്കാത്ത ഹൃദയം ഇതഃപര്യന്തം ജന്മമെടുത്തിട്ടില്ലെന്നുതന്നെ നിസ്സംശയം പറയാം. യൗവനസരണിയെ തരണംചെയ്യുന്ന ഏതൊരു മനുഷ്യഹൃദയത്തിന്റെയും ആനന്ദതന്ത്രിയെ ഉച്ചൈസ്തരം മീട്ടുന്നതിനു പര്യാപ്തമായ ഒരു പാരത്രികരസമാണ് ശൃംഗാരം. ഈ ഗുണത്തിനു കാലദേശഭേദമോ, പണ്ഡിതപാമരവ്യത്യാസമോ ഒന്നും തന്നെ ഇല്ല. അതു മാത്രമാണു പൌരാണികകാലങ്ങളിലെന്നതുപോലെ തന്നെ അർവ്വാചീനകാലങ്ങളിലും ശൃംഗാരരസം സകല കാവ്യകൃതികളിലും സർവ്വപ്രധാനമായ ഒരു സ്ഥാനം കൈവശപ്പെടുത്തിയിരിക്കുന്നതിന്റെ ഒരു പ്രധാനകാരണം. സുന്ദരകളേബരയായ ഒരു തരുണീരത്നത്തെ വീക്ഷിക്കുമ്പോൾ ആനന്ദദായകമായ ഒരു വികാരവിശേഷമല്ലാതെ, ശോകമോ, കരുണയോ, ഭീതിയോ, ഒന്നുംതന്നെ നമ്മെയാരെയും ബാധിക്കാറില്ലല്ലോ. കാവ്യകഥാവസ്തുവിൽ ശൃംഗാരത്തിനു സാർവ്വാധിപത്യം ലഭിക്കുന്നതിനുള്ള മറ്റൊരു കാരണം അനുരാഗവശരായ ഹൃദയങ്ങൾ അകൈതവമായ മനുഷ്യസ്വഭാവത്തെ പ്രദ്യോതിപ്പിക്കുന്നു എന്നുള്ളതാണ്. കാവ്യരചനയുടെ പ്രധാനമായ ഉദ്ദേശങ്ങളിൽ ഒന്നു മനുഷ്യപ്രകൃതിയെ യഥാർത്ഥരൂപത്തിൽ—കൃത്രിമത്വം കൂടാതെ—ചിത്രീകരിക്കുക എന്നുള്ളതാണല്ലോ. ഭക്തിരസപ്രധാനമായ ഒരു കാവ്യത്തിലെ നായകൻ യഥാർത്ഥലോകത്തിൽനിന്നും അപരമായ ഒരു അദ്വൈതമണ്ഡലത്തിൽ മാത്രം ചരിക്കുന്നു. വീരപുരുഷന്മാരായ കഥാപാത്രങ്ങൾ മനുഷ്യസാധാരണമായ സ്വഭാവഗതികളെ ഉപഗ്രഹനം ചെയ്തുകൊണ്ടു അനന്യസാധാരണവും കൃത്രിമവുമായ ഒരു രംഗത്തു മാത്രം അഭിനയിക്കുന്നു. ഒരു കാമുകനാകട്ടെ അയാളുടെ സകല കരണങ്ങളും സ്വാഭാവികഗതിക്കനുസരണമായി തന്നെ പ്രവർത്തിപ്പിക്കുന്നതിനെ സാധിക്കയുള്ളു. അയാളുടെ ധർമ്മബുദ്ധിയും, പാവനവൃത്തിയും, എല്ലാം അകൃത്രിമമായി പ്രദർശിപ്പിക്കുന്നതു ഈ സന്ദർഭത്തിലാണ്. പന്തടിക്കളത്തിലെ ബാലനെപ്പോലെ തന്നെ ആഭിജാത്യത്തെയും, അഭ്യസ്തങ്ങളായ തത്വശകലങ്ങളെയും എന്നുവേണ്ടാ സ്വഭാവജന്യമല്ലാത്ത സകലത്തെയും വിസ്മരിച്ചു ജന്മസിദ്ധമായ സ്വഭാവവിശേഷങ്ങളോടുകൂടി മാത്രമെ അനുരാഗവലയിതമായ ഒരു ഹൃദയം ചേഷ്ടിക്കുന്നുള്ളു. അപ്പോൾ മാത്രമാണ് മനുഷ്യഹൃദയത്തിന്റെ ശക്തിക്ഷയസ്ഥിതികളെ യഥാവിധി കണ്ടുപഠിക്കുന്നതിനുള്ള തക്ക അവസരം നമുക്കു ലഭിക്കുന്നത്. മററുള്ള രസവിശേഷങ്ങളെക്കാൾ മനുഷ്യഹൃദയത്തെ കൂടുതലായി ആനന്ദിപ്പിക്കുന്നതിനുള്ള ഒരു ശക്തി ശൃംഗാരത്തിനുണ്ടെന്നുള്ളതാണ് കാവ്യരചനയിൽ ശൃംഗാരരസത്തെ സർവ്വപ്രധാനമായി പരിഗണിക്കുവാനുള്ള മറ്റൊരു സംഗതി. (തുടരും.)

---

# ആറന്മുള വലിയ ബാലകൃഷ്ണൻ

(കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി)

മുൻപൊരു കാലത്ത് ആറന്മുള ദേവസ്വം വകയായി വലിയ ബാലകൃഷ്ണൻ എന്നു പ്രസിദ്ധനായിട്ട് ഒരാനയുണ്ടായിരുന്നു. കാഴ്ചയിലും കാൎയ്യത്തിലും ഇത്രയും യോഗ്യതയുള്ള ഒരാന അക്കാലത്തു വേറെ ഉണ്ടായിരുന്നില്ലെന്നല്ല, അതിനു മുൻപും അതിൽപ്പിന്നെയും ഉണ്ടായിട്ടുമില്ല. ആ ആനയെ ആറന്മുളസ്സമൂഹക്കാർ അവിടെ ദേവനു നടയ്ക്കിരുത്തിയതായിരുന്നു. സമൂഹക്കാർ ആ ആനയെ നടയ്ക്കിരുത്താനുണ്ടായ കാരണം താഴെപ്പറയുന്നു:—

൯൭൩-ാമാണ്ടു നാടുനീങ്ങിയ കാൎത്തികതിരുനാൾ രാമവൎമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു തിരുമുല്പേറ്റതിൻെറശേഷം ൯൮൭-ാമാണ്ട് ആദ്യമായി നടത്തിയ മുറജപത്തിനു കൂടിയിരുന്ന നമ്പൂരിമാരുടെ കൂട്ടത്തിൽ പ്രത്യേകം സ്വാദറിഞ്ഞു ഭക്ഷിക്കുന്ന ആളായിട്ട് ഒരു വടക്കൻ നമ്പൂരിയുണ്ടായിരുന്നു. അദ്ദേഹം വലിയ ഭക്ഷണപ്രിയനുമായിരുന്നു. ഊണു കഴിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹം ഓരോ ദിക്കിലെ വിശേഷസാധനങ്ങളെക്കുറിച്ചു പറയുകയും സേവന്മാർമുഖാന്തരം മഹാരാജാവുതിരുമനസ്സുകൊണ്ട് അതു അറിയുകയും ആ സാധനങ്ങൾ തിരുമനസ്സുകൊണ്ടു തിരുവനന്തപുരത്തു വരുത്തി മുറജപസ്സദ്യയ്ക്കു വിളമ്പിക്കുകയും ചെയ്തിരുന്നു എന്നും ആക്കൂട്ടത്തിൽ ഈ നമ്പൂരി ഒരു ദിവസം "പാണ്ടമ്പറമ്പത്തു കോടൻഭരണിയിലെ ഉപ്പുമാങ്ങ"യെക്കുറിച്ചു പ്രസ്താവിക്കുകയും അതും തിരുമനസ്സുകൊണ്ടു തിരുവനന്തപുരത്തു വരുത്തി സദ്യയ്ക്കു വിളമ്പിക്കുകയും ചെയ്തു എന്നും മറ്റുമുള്ള ഐതിഹ്യങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. അങ്ങനെ ആ നമ്പൂരി ഒരു ദിവസം ഓരോന്നു പറഞ്ഞ കൂട്ടത്തിൽ "ആറന്മുളക്ഷേത്രത്തിലെ ഉത്സവസ്സദ്യയുടെ എരിശ്ശേരിപോലെ നല്ലതായിട്ടുള്ള എരിശ്ശേരി മറ്റെങ്ങുമില്ല" എന്നു പ്രസ്താവിച്ചു. മഹാരാജാവു തിരുമനസ്സുകൊണ്ട് അതും അറിയുകയും ആറന്മുളസ്സമൂഹക്കാരേ വരുത്തുന്നതിനു കല്പിച്ചു ചട്ടംകെട്ടുകയുംചെയ്തു.

ആറന്മുളക്ഷേത്രം ഊരാളന്മാരുടെ വകയായിരുന്ന കാലത്തു തന്നേ അയിരൂരു, ചെറുകോൽ, മാലക്കര, കോയിപ്പുറം ഈ നാലു കരയിലുമുള്ള ജനങ്ങൾക്കു കൂടി ക്ഷേത്രത്തിൽ ചില അധികാരങ്ങളും അവകാശങ്ങളും മറ്റുമുണ്ടായിരുന്നു. ഈ നാലു കരകളിലുംകൂടി രണ്ടായിരത്തഞ്ഞൂറു വീട്ടുകാരുണ്ടായിരുന്നുവെന്നാണ് കേൾവി. ആ നാലു കരയിലേയും നാഥത്വം അയിരൂർ തോട്ടാവള്ളിൽ കുറുപ്പിനായിരുന്നു. കുറുപ്പിനു ആ കരകളിലെ ഗുരുസ്ഥാനവുമുണ്ടായിരുന്നതിനാൽ ആ കുടുംബക്കാരെ തോട്ടുവള്ളിലാശാൻ എന്നും പറഞ്ഞിരുന്നു. കുറുപ്പിനു ഇങ്ങനെ കരനാഥത്വവും ഗുരുസ്ഥാനവുമുണ്ടായിരുന്നതിനാൽ ആറന്മുളദേശത്തും ക്ഷേത്രത്തിലും സകല കാൎയ്യങ്ങളും കുറുപ്പിൻെറ വരുതിപ്രകാരമാണ് നടന്നിരുന്നത്. ക്ഷേത്രം സക്കാരിൽ ചേൎത്തതിൻെറശേഷവും കുറച്ചുകാലത്തേക്കുകൂടി കുറുപ്പിൻെറ അധികാരം അവിടെ ഒരുവിധം നിലനിന്നിരുന്നു. അതിനാൽ സമൂഹക്കാരെ തിരുവനന്തപുരത്തു മുറജപസ്സദ്യയ്ക്ക് എരിശ്ശേരി വയ്ക്കാൻ അയച്ചുകൊടുക്കണമെന്നു കല്പനപ്രകാരം എഴുതിയയച്ചതു തോട്ടാവള്ളിൽക്കുറുപ്പിൻെറ പേൎക്കായിരുന്നു.

എഴുത്തു കിട്ടിയ ഉടനേ കുറുപ്പു സമൂഹക്കാരെക്കണ്ടു വിവരം പറഞ്ഞു. അപ്പോളവർ, "ഇതു വലിയ സങ്കടമായിട്ടുള്ള കാൎയ്യമാണ്. ഞങ്ങളിവിടെ ഉത്സവസ്സദ്യയുടെ ദേഹണ്ഡവും മറ്റും കഴിച്ചുകൂട്ടുന്നുണ്ടെങ്കിലും ദൂരസ്ഥലങ്ങളിൽ പോയി വലിയ അടിയന്തിരങ്ങൾക്കു ദേഹണ്ഡം നടത്തി ഞങ്ങൾക്കു പരിചയമില്ല. മുറജപം ഏറ്റവും വലിയതായ ഒരടിയന്തിരമാണ്. അവിടെപ്പോയാൽ

ഞങ്ങൾ ഇപ്പോളുള്ള മാനവും കളഞ്ഞു് അവമാനത്തോടുകൂടി മടങ്ങിപ്പോരേണ്ട തായിവരും. അതിനാൽ ഈക്കാര്യത്തിൽ ഞങ്ങളോടു നിബ്ബന്ധിക്കരുതു" എന്നു പറഞ്ഞു. ഉടനേ കുറുപ്പു "ഇതു് ഇങ്ങനെയൊക്കെപ്പറഞ്ഞു ഒഴിയാവുന്ന കാര്യമല്ല. കല്പനയാണ്. നിങ്ങൾ പോവുക തന്നേ വേണം. നിങ്ങളെല്ലാവരും കുളിച്ചു ക്ഷേത്രത്തിൽച്ചെന്നു സ്വാമിദർശനം കഴിച്ചു യഥാശക്തി എന്തെങ്കിലും ഒരു വഴിപാടു പ്രാർത്ഥിച്ചിട്ടു പോകുവിൻ, നിങ്ങൾക്കു അവമാനത്തിനു സ്വാമി ഇടയാക്കുകയില്ല. ബഹുമാനത്തോടുകൂടിത്തന്നേ തിരിച്ചുപോരാൻ നിങ്ങൾക്കു തിരുവാറന്മുളയപ്പൻ സംഗതിയാക്കും' എന്നു നിബ്ബന്ധപൂർവ്വം പറയുകയാൽ അവരെല്ലാവരും പോയി കുളിച്ചു ക്ഷേത്രത്തിൽച്ചെന്നു ഭഗവാനേ വന്ദിച്ചു് ഒരു വഴിപാടും നിശ്ചയിച്ചിട്ടു തിരുവനന്തപുരത്തേയ്ക്കു പോയി.

സമൂഹക്കാർ തിരുവനന്തപുരത്തെത്തി എരിശ്ശേരിവെച്ചു സദ്യയ്ക്കു വിളമ്പി. വടക്കൻനമ്പൂരി ആ എരിശ്ശേരി കൂട്ടിയപ്പോൾ 'ഹേ! ആറന്മുളയെരിശ്ശേരിയും ഇവിടെ വന്നുവല്ലോ. ഈ മഹാരാജാവു വിചാരിച്ചാൽ സാധിക്കാത്തതായിട്ടൊന്നുമുണ്ടെന്നു തോന്നുന്നില്ല. ഒരു സമയം ദേവലോകത്തുനിന്നു അമൃതു് ഇവിടെ വരുത്തണമെന്നു വിചാരിച്ചാലും സാധിച്ചേയ്ക്കുമെന്നാണ് തോന്നുന്നതു്' എന്നു പറഞ്ഞു. അതും തിരുമനസ്സുകൊണ്ടു ഉടനേ അറിഞ്ഞു. പിന്നെ മുറജപം കഴിയുന്നതുവരെ എരിശ്ശേരിവെയ്പു് ആറന്മുളസ്സമൂഹക്കാർ തന്നെയാണ് നടത്തിയതു്.

മുറജപം കഴിഞ്ഞതിന്റെശേഷം സമൂഹക്കാരെ തിരുമുൻപാകെ വരുത്തി സസന്തോഷം ചിലതൊക്കെ കല്പിക്കുകയും അവർക്കെല്ലാവർക്കും യഥായോഗ്യം സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയും അവർക്കു പതിവിലിരട്ടി ദേഹണ്ഡപ്പണം കൊടുക്കുന്നതിനു കല്പിച്ചു ചട്ടംകെട്ടുകയും ചെയ്തു. അപ്പോൾ സമൂഹക്കാർ, 'ഇപ്പോൾ കല്പിച്ചുതന്ന സമ്മാനങ്ങൾകൊണ്ടു തന്നെ ഞങ്ങൾക്കു ധാരാളം തൃപ്തിയായിരിക്കുന്നു. ഇനി ദേഹണ്ഡപ്പണവും മറ്റും വേണമെന്നില്ല. എന്നാൽ ഞങ്ങൾക്കു ഒരു കാര്യം തിരുമനസ്സറിയിക്കാനുണ്ടു്. ഞങ്ങൾ ഇങ്ങോട്ടു പോന്നസമയം ആറന്മുളദേവനേ വന്ദിച്ചു് ഇവിടെനിന്നു അവമാനത്തിനിടയാകാതെ തിരിച്ചു പോകുവാൻ സംഗതിയായാൽ അവിടെ ചെല്ലുമ്പോൾ ഒരാനയെ നടയ്ക്കിരുത്തിയേക്കാം എന്നു പ്രാർത്ഥിച്ചിട്ടാണ് പോന്നതു്. ഇവിടെ വന്നിട്ടു ഞങ്ങൾക്കു ബഹുമാനത്തിനാണല്ലോ ഇടയായതു്. അതിനാൽ ഞങ്ങൾക്കു തിരുവാറന്മുളയപ്പന്റെ നടയ്ക്കിരുത്തുന്നതിനായി ഒരാനയെത്തരുന്നതിനു കല്പനയുണ്ടാകണം" എന്നറിയിച്ചു. ഉടനേ തിരുമനസ്സുകൊണ്ടു ലായംകാര്യക്കാരെ തിരുമുൻപാകെ വരുത്തി, "ഈ സമൂഹക്കാരെക്കൊണ്ടുപോയി ലായം കാണിച്ചു അവിടെയുള്ളതിൽ ഇവർ ആവശ്യപ്പെടുന്ന ഒരാനയെ ഇവർക്കു കൊടുക്കണം" എന്നു കല്പിച്ചു. കാര്യക്കാർ സമൂഹക്കാരോടുകൂടി ലായത്തിലെത്തിയസമയം സമൂഹക്കാരിൽ ഒരാൾ തുള്ളി 'എനിക്കു ഇതു മതി—ഇതുതന്നേ വേണം' എന്നു ഒരാനയെ തൊട്ടു കാണിച്ചുകൊണ്ടു പറഞ്ഞു. ഇതു തിരുവാറന്മുളദേവന്റെ കല്പനയാണെന്നു വിശ്വസിച്ചു സമൂഹക്കാരെല്ലാവരും ആ ആനയെത്തന്നേ കിട്ടിയാൽ മതിയെന്നു സമ്മതിച്ചു പറഞ്ഞു. ആ ആന വല്ലാതെ ക്ഷീണിച്ചു എണീറ്റുനടക്കാൻ പോലും ശക്തിയില്ലാതെയായിപ്പോയിരുന്നതിനാൽ അതു താമസിയാതെ ചരിഞ്ഞു (മരിച്ചു) പോകുമെന്നു കാര്യക്കാരും മറ്റും തീർച്ചപ്പെടുത്തിയിരിക്കുകയായിരുന്നു. ആ ആനയെക്കിട്ടിയാൽ മതിയെന്നു സമ്മതിച്ചതിനാൽ ഈ സമൂഹക്കാർ കേവലം വിഡ്ഢികൾ തന്നെയാണെന്നു ലായത്തിലുണ്ടായിരുന്നവരെല്ലാവരും തീർച്ചപ്പെടുത്തി. എങ്കിലും അവരാരും ഒന്നും പറഞ്ഞില്ല. കാര്യക്കാരും സമൂഹക്കാരും കൂടി വീണ്ടും തിരുമുമ്പാകെച്ചെല്ലുകയും സമൂഹക്കാർ ആനയെക്കൊണ്ടുപോകുന്നതിന്നു ആറന്മുളെ

ച്ചെന്നിട്ട് ആളയച്ചുകൊള്ളാമെന്നും യാത്രയുമറിയിച്ചുകൊണ്ട് അപ്പോൾതന്നേ അവിടെനിന്നു പോവുകയും ചെയ്തു, സമൂഹക്കാർ പോയതിന്റെശേഷം കാര്യക്കാരും ആ ആനയുടെ സ്ഥിതി തിരുമനസ്സറിയിച്ചിട്ടു തിരുമുൻപിൽനിന്നു പോയി.

സമൂഹക്കാർ യഥാകാലം ആറന്മുളെ എത്തുകയും സകല വിവരങ്ങളും തോട്ടാവള്ളിൽക്കുറുപ്പിനെ ഗ്രഹിപ്പിക്കുകയും ചെയ്തു. കല്പിച്ചുതന്നആനയെക്കൊണ്ടു പോരുന്നതിനു വല്ലവരെയും പറഞ്ഞയച്ചാൽപ്പോരെന്നും താൻ തന്നേ പോയി കൊണ്ടുവരാമെന്നും കുറുപ്പു സമ്മതിച്ചു അക്കാലത്തു ആറന്മുളെ കക്കാഴിവീട്ടുകാർ ആനപ്പഴക്കിൽ ഏററവും സമർത്ഥന്മാരും പ്രസിദ്ധന്മാരുമായിരുന്നതിനാൽ ആ വീട്ടിൽനിന്നു നാരായണൻ നായരെന്നും രാമതനായരെന്നും പ്രസിദ്ധന്മാരായിരുന്ന രണ്ടുപേരെയും അയിരൂർ മുതലായ നാലു കരകളിൽനിന്നും യോഗ്യന്മാരായ ഓരോരുത്തരെയും കൂട്ടിക്കൊണ്ടുപോയി കുറുപ്പു തിരുവനന്തപുരത്തെത്തി ലായത്തിൽച്ചെന്നു സമൂഹക്കാർ നോക്കി നിശ്ചയിച്ചിരുന്ന ആനയെക്കണ്ടു. കുറുപ്പിനും ആനയെ വളരെ ബോധിച്ചു. ആ ആനയ്ക്കു തലക്കട്ടിയും കൊമ്പുകളുടെ വലിപ്പവും ഭംഗിയും ഉടലിന്റെ നീളവും മററും അസാമാന്യമായിട്ടുണ്ടായിരുന്നു. ദേഹം വളരെ ക്ഷീണിച്ചിരുന്നു എന്നു മാത്രമേ ഒരു ദോഷമുണ്ടായിരുന്നുള്ളു.

ആനയേക്കണ്ടതിന്റെശേഷം കുറുപ്പു വലിയകൊട്ടാരത്തിൽച്ചെന്നു മുഖം കാണിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ടു, 'നാം സമൂഹക്കാർക്കു കൊടുത്ത ആനയെ കൊണ്ടുപോകാനായിട്ടു വന്നിരിക്കുകയാണ് അല്ലേ? കുറുപ്പ് ആ ആനയെ കണ്ടുവോ?" എന്നു കല്പിച്ചു ചോദിച്ചു. ഉടനെ കുറുപ്പ്, 'ററൻ അടിയൻ കണ്ടു' എന്നറിയിച്ചു.

തിരുമനസ്സുകൊണ്ട്—ആ ആന വളരെ ക്ഷീണിച്ചിരിക്കുന്നതായിക്കണ്ടു. ആറന്മുളദേവനു നടയ്ക്കിരുത്താനായി നാം കൊടുക്കുന്ന ആന നന്നായിരിക്കണമല്ലോ. അതിനാൽ ഇവിടെ ലായത്തിലുള്ളതിൽ വേറെ ഏതാനയെ വേണമെങ്കിലും കൊണ്ടുപോകുന്നതിനു വിരോധമില്ല.

കുറുപ്പ്—ആനകളുടെ ഗുണദോഷങ്ങളെയും ലക്ഷണങ്ങളെയും വിവരിക്കുന്നതായി 'മാതംഗലീല' എന്നൊരു ശാസ്ത്രഗ്രന്ഥമുള്ളതു തൃക്കൺപാർത്തിട്ടുണ്ടായിരിക്കുമല്ലോ. ആ ശാസ്ത്രപ്രകാരം നോക്കുന്നതായാൽ ഇതുപോലെ സകല ശുഭലക്ഷണങ്ങളും തികഞ്ഞതായ ഒരാന ഈ ലായത്തിലെന്നല്ല, എങ്ങുംതന്നേ വേറെ കാണുമെന്നു തോന്നുന്നില്ല. അതിനാൽ ആറന്മുളെ നടയ്ക്കിരുത്താൻ ഈ ആന തന്നേ മതിയെന്നാണ് അടിയനു പഴമനസ്സിൽ തോന്നുന്നത്. ഈ ആന ഇങ്ങനെ ക്ഷീണിച്ചുപോയതു വേണ്ടതുപോലെ രക്ഷിക്കാഞ്ഞിട്ടാണ്. ആറന്മുളെക്കൊണ്ടുപോയി വേണ്ടതുപോലെ രക്ഷിക്കുകയും പതിവായി ആ പമ്പാനദിയിൽ നനയ്ക്കുകയും ചെയ്താൽ ആനയുടെ ക്ഷീണം കുറച്ചുദിവസംകൊണ്ടു തീർന്നുപോകും.

എന്നു തിരുമനസ്സറിയിച്ചതിന്റെശേഷം മാതംഗലീലയിലെ നാലഞ്ചു ശ്ലോകങ്ങളും ചൊല്ലിക്കേൾപ്പിച്ചു.

തിരുമനസ്സുകൊണ്ട്—എന്നാൽ കുറുപ്പിന്റെ അഭിപ്രായംപോലെ ആ ആനയെത്തന്നെ കൊണ്ടുപൊയ്ക്കൊള്ളൂ, നാം മാതംഗലീല എന്നൊരു ശാസ്ത്രമുണ്ടെന്നു കേട്ടിട്ടുള്ളതല്ലാതെ കണ്ടിട്ടില്ല. കുറുപ്പിന്റെ കയ്യിൽ ആ ഗ്രന്ഥമുണ്ടെങ്കിൽ ഒരു പ്രതി പകർത്തിയെഴുതിച്ച് ഇവിടെ അയച്ചുതന്നാൽക്കൊള്ളാം.

കുറുപ്പ്—ററൻ. താമസിയാതെ ഒരു പ്രതി ഇവിടെ എത്തിച്ചുകൊള്ളാം.

അനന്തരം തിരുമനസ്സുകൊണ്ടു കുറുപ്പിനു യഥായോഗ്യം ചില സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയും കുറുപ്പു യാത്രയറിയിച്ചുകൊണ്ടു അന്നുതന്നേ ആനയേയുംകൊണ്ടു തിരുവനന്തപുരത്തുനിന്നു പോരികയുംചെയ്തു. (തുടരും).

# ഒരു ബന്ധുസമാഗമം

(കെ. എൻ. വാസുദേവൻ നമ്പൂതിരി)

(മഞ്ജരി)

“വാരുണദിങ്ങ് മാർഗ്ഗഗാമിയാം സൂര്യന്റെ-വാരൊളിച്ചെങ്കതിരേററിദാനീം
സൂരജയാറിന്റെ തീരകാന്താരങ്ങൾ-ചാരുവാം കുങ്കുമച്ചാറണിഞ്ഞു.
ഹാ! വനമാലിതൻകാലിണ ചുംബിച്ചു-പാവനമായ വൃന്ദാവനമേ,
താവകോത്സംഗമൊന്നല്ലാതെയില്ലല്ലൊ-ജീവലോകാനന്ദസ്ഥാനം വേറെ
ലാലസിക്കട്ടെ, നീയെന്നെന്നു മാനന്ദ-ബാലഗോപാലക സ്മാരകമായ്.

കൺകളേ! കാണുവിൻ! ദേവകീദേവിതൻ-തങ്കക്കിടാവിന്റെ ക്രീഡാരാമം,
നിത്യവസന്തമായ് ശോഭിച്ചോരീവനം,-നൃത്യന്മയൂരകലാപകംമ്രം,
കണ്ണൻ വെടിഞ്ഞിന്നു പാഴായ്കിടക്കിലും-പുണ്യമല്ലല്ലി, തത്സംഗമത്താൽ?
വാഞ്ഛാനുകൂലമീക്കാളിന്ദിവീചിയിൽ-ചാഞ്ചാടിയാടുന്ന കൊച്ചുതെന്നൽ,
പങ്കജനേത്രനു പണ്ടുതളർച്ചയിൽ-പങ്കവലിച്ചോരു പുണ്യശാലി,
എൻകരൾത്താരിനും മെയ്യിനു മാമോദ-മങ്കുരിച്ചീടുമാറാഗമിപ്പൂ
നന്ദകുമാരനെ നണ്ണിനിന്നീടുന്ന-വൃന്ദാവനത്തിന്റെ വീർപ്പുപോലെ.

ഹന്ത! കൺമുന്നിലായ് കാണുമാറായല്ലൊ-സന്തതാനന്ദമേ, നിൻനിശാന്തം
വന്ദനം ചെയ്യട്ടെ! വന്നിതിൻ നേർക്കുതാൻ-നന്ദനോദ്യാന മലർമകളും
അത്രമേൽ മോഹന മത്രമേലത്യന്ത-ശുദ്ധസംശാന്തമാണീവനാന്തം.

കാളിന്ദികൊട്ടും മൃദംഗം മുഴങ്ങവെ,-ലോലംബതാനമങ്ങുച്ചലിക്കെ'
മേയുന്ന ഗോക്കൾ മുഖംതിരിച്ചങ്ങോട്ടു-പായും മിഴികളാൽ നോക്കിനില്ക്കെ,
കായാമ്പൂവണ്ണനീക്കൽത്തറമേലിരു-ന്നായാസഹീനമെൻ കാനനമേ,
ചേണുററകൈകളാൽ ചെന്തളിർ ചുണ്ടിലാ-വേണുവിലങ്ങനെ വച്ചഴകിൽ,
പൂരണം ചെയ്തു മുഖാനിലനാലതിൽ-ദ്വാരങ്ങളിൽ വിരൽ വച്ചനക്കി,
മോടിയിൽ പാടിയ ഗാനമോ; വേദമാം-മാടിൻ ചുരന്ന നൽ പാല്ക്കുഴമ്പോ?
നീളെ നിറയവെ പച്ചത്തൃണങ്ങളാൽ-നീയ്യന്നു കോൾമയിർക്കൊണ്ടിലല്ലി?

ബന്ധുരമാകുമിക്കാനനലക്ഷ്മിതൻ-ബന്ധമഴിഞ്ഞ വാർകൂന്തൽപോലെ
പിഞ്ഛികാസഞ്ചയം പിന്നിലൊതുക്കിവ-ച്ചഞ്ചിതമാകിന കേകിവൃന്ദം
കോണ്ടൽനേർവ്വർണ്ണന്റെ കോമളപ്പൂമേനി-കണ്ടിടാഞ്ഞാടൽപൂണ്ടാടലെന്യേ
മാമരക്കൊമ്പുകൾ തോറുമിരുന്നിതാ-മാമകസ്യന്ദന നിസ്വനത്താൽ
സംഭ്രമമാർന്നു ചുഴലവും നോക്കുന്നു-കംമ്രമാം കണ്ഠങ്ങൾ പൊക്കിച്ചെമ്മെ.

രാധപ്പെൺകുട്ടിക്കു സമ്മാനിച്ചീടുവാൻ-മാധവനന്നു മലരിറുക്കെ
ചില്ലകൾ ചായ്ക്കുമാച്ചെങ്കൈത്തലങ്ങളാൽ-പല്ലവം പുത്തനായേന്തിയേന്തി
ധന്യധന്യങ്ങളായ് തീർന്നമന്ദാരമേ!-കുന്ദമേ! കൈതൊഴാം, വാസന്തികേ!

കേണിടുന്നെന്തു കളിന്ദകുമാരികെ,-വേണിതൻ നിർമ്മലമർമ്മരത്താൽ?
‘കാർവ്വർണ്ണനുണ്ണി വെടിഞ്ഞുപോയെന്നെയാ-കാരുണ്യകാളജീമൂത’മെന്നോ?
അത്തൽപ്പെടൊല്ല നീ ധന്യതാനല്ലയോ-തത്തനുസംഗത്താൽ പണ്ടുപണ്ടേ
അപ്പുണ്യദേഹത്തിൻ കോമളകാളിമാ-വിപ്പൊഴും നിന്നിൽ തെളിഞ്ഞുകാണ്മൂ.

വല്ലവച്ചെല്ലക്കുമാരന്റെ വാരിളം-പല്ലവച്ചെങ്കഴൽ വയ്പിലെല്ലാം
ഉല്ലസൽ ചെന്താമരമലർ നീയണി-ഞ്ഞില്ലയൊ; കാളിന്ദിസൈകതമേ,
നല്ല നിലാവിനാൽ നീളെ വിരിച്ച നിൻ-മുല്ലമലരണിക്കോസടിമേൽ
ക്രീഡിക്കെ; കണ്ണനിൽ പ്രേമകുപിതയായ്-മാടണിപ്പോർമുല; രാധപ്പെണ്ണാൾ
നിന്നിലമർത്തി കിടക്കവെ വന്നതു-നിമ്നതയൊ; നിനക്കുന്നതിയൊ?

ഗോവിന്ദലാളനയേററുവളൎന്നതാം-ഗോവൃന്ദമങ്ങിങ്ങിതാ നടപ്പൂ,
പുല്ലുമേഞ്ഞീടാനുമുത്സാഹമില്ലാതെ-യെല്ലുകളുന്തിന കോലവുമായ്.
ചിന്മയനുണ്ണിക്കിപ്പൈക്കൾ തന്നൌധസ്യ-സന്മധുരാമൃതമായിരുന്നു,
അമ്മയാകുന്ന യശോദതാനേകിന വെണ്മുലപ്പാലിനെക്കാളുമിഷ്ടം.

ചാലവേ കന്നാലിപ്പിള്ളരാഗ്ഗോക്കളെ-ശ്ശാലയിലേക്കടിച്ചീടുകയായ്
ആലസ്യമാണവൎക്കേവൎക്കുമുള്ളതു-ലീലയുമില്ല; ചിരിയുമില്ല.
ഹന്ത! മത്സ്വാമിവേറാകയാലിട്ടിക്കി-ന്നന്തരമെത്രമേൽ വന്നുപോയി
നിത്യോത്സവത്തിൻ കളകളം നിന്നു ഹാ!-നിശ്ശബ്ദമമ്പാടിയാകമാനം.

ഒട്ടേറെനാളായിക്കാണാഞ്ഞു വിസ്മൃതി-പ്പെട്ടോരു ഗോകുലമന്ദിരങ്ങൾ [പോലെ
അന്തിവൈലേററിതാ, കാണുന്നു കണ്ണന്റെ-പൊൻതുകിൽ കൊണ്ടുപൊതിഞ്ഞ
പൈക്കറ നിൎത്തിയിട്ടാനായമക്കമാർ-ചിക്കന്നുവിട്ടുകിടാക്കളെല്ലാം
തള്ളമാർ നക്കിത്തുടക്കയാൽ പാററിയ-വെള്ളമുണങ്ങാത്തമെയ്യുമായി
തുഷ്ടിപൂണ്ടങ്കണവീഥിയിൽ കൂത്താടും-മട്ടിതുമോഹനമെന്നേ വേണ്ടൂ.
ശുദ്ധമനസ്കരാം ഗോപാലരാബാല-വൃദ്ധമൊരുൽക്കണ്ഠപൂണ്ടപോലെ
തത്രനിന്നെൻമണിത്തേരിതിൻ നേൎക്കതാ-സത്വരാലോകനം ചെയ്യീടുന്നു."

ഇന്നിനവാമൊരു തേരിൽ കരേറിയാ-നന്ദഗേഹോപാന്തരഥ്യതന്നിൽ
വന്നിറങ്ങീടിനാനുന്നതസ്യന്ദന-മൊന്നിൽനിന്നേകൻ വിനീതവേഷൻ.
ശ്രീമധുരാപുരിനാഥനായ് വാണിടു-മാമധുസൂദനശാസനയാൽ
നന്ദാദിബന്ധുജനത്തിൻ വിശേഷങ്ങ-ളൊന്നാകെ യാരാഞ്ഞറിഞ്ഞു ചൊൽവാൻ
അത്രസമാഗതനാണിവനച്യുത-നുത്തമമന്ത്രിയാ മുദ്ധവൻതാൻ.

മഞ്ഞനീരാളക്കൊടിയണിഞ്ഞാരഥ-മഞ്ജസാകണ്ടോരാഗ്ഗോകുലത്തിൽ
വൎദ്ധിതമാകിന ചിന്തയാമംബുധി-ക്കുദ്ധവനേകിനാൻ 'വേലിയേററം.'
കണ്ണനെ കാണാഞ്ഞുപവസിച്ചുള്ളോരാ-ക്കണ്ണിനു പാരണ നൽകുവാനായ്
അക്ഷമരാകിയൊരാഭീരരെല്ലാമേ-തൽക്ഷണമോടിയങ്ങോടണഞ്ഞാർ.
ആനന്ദഗോപന്റെ തപ്തമനസ്സിലു-മാനന്ദവീചികൾ ചെന്നലച്ചു
എന്മകനെന്നുണ്ണിക്കണ്ണനിതാവന്നി-തെന്മഹാഭാഗ്യമേ ഭാഗ്യമെന്നായ്.
വെമ്പലാൎന്നങ്ങു യശോദയുമെത്തിനാൾ-തൻപതിയൊത്താപ്രതോളിയിങ്കൽ
ദമ്പതിമാരവരുൾക്കൊണ്ടൊരുൽക്കണ്ഠ-മുൻപിലിവണ്ണമൊന്നുൽഗ്ഗളിച്ചു
"എന്നുണ്ണിക്കണ്ണനെങ്ങുദ്ധവാ, തേരിൽനി-ന്നെന്മകൻ താഴത്തിറങ്ങിലയൊ"

വാൎദ്ധകശുദ്ധഹൃൽസേതുകവിഞ്ഞൊലും-വാത്സല്യതീൎത്ഥമാ-ബ്ബാഷ്പതോയം
വാൎത്തുചോദിക്കുമിച്ചോദ്യത്തിനുത്തര-വാക്യമാവന്നവൻ ചൊൽവതെന്തോ?

അമ്മാന്ത്യനൊന്നുപകച്ചുപോയ സ്വാഗത-മിമ്മാതിരിക്കു തുടൎന്നളവിൽ.
കണ്ണുനിറച്ചുതുടങ്ങിയൊരമ്പാടി-പ്പെണ്ണുങ്ങളേയും; കിടാങ്ങളേയും,
അച്യുതമാതാപിതാക്കളേയും; കണ്ടി-ട്ടശ്രുവിൽ മുങ്ങിയകൺകളുമായ്
ഉത്തരമെങ്ങിനെ ചൊൽവതെന്നോൎത്തുടൻ-ഗൽഗദകണ്ഠനായ് നിന്നുപോയി.
സത്വരമയ്യൊ! യശോദ—എന്തെന്നുനീ-ചിത്തമേ, ഞെട്ടുന്നുനില്ക്കനേരെ.
വൃദ്ധനാം നന്ദനും മോഹിച്ചുവീണുപോ-യുദ്ധവൻ നീട്ടിയ പാണികളിൽ

ഹന്ത! സന്താപാഗ്നിയാളും ജനങ്ങൾക്കു-
ബന്ധുസമാഗമം തൈലപാതം.

## കാലംചെയ്ത പൌരസ്ത്യകാതോലിക്കാ അവർകൾ.

നി. വ. ദി. മ. ശ്രീ. മോറോൻമാർ ബസ്സേലിയോസ്സ് കാതോലിക്കാബാവാ അവർകൾ നെയ്യൂർ ആസ്പത്രിയിൽവെച്ചു നടത്തിയ ഒരു ശസ്ത്രക്രിയയ്ക്കുശേഷം ഈ ധനുമാസം ൩-ാംനു- തിങ്കളാഴ്ച രാവിലെ പരലോകപ്രാപ്തനായ വിവരം ഈ സമയംകൊണ്ടു കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളിൽ പ്രസിദ്ധമായിട്ടുണ്ടല്ലോ.

സുറിയാനിസഭയിൽ കാതോലിക്കായുടെ സ്ഥാനവലിപ്പത്തെപ്പററിയും അധികാരത്തെപ്പററിയും ഏതാണ്ടൊരു ജ്ഞാനമുണ്ടാകണമെങ്കിൽ, സുറിയാനിസഭയുടെ ചരിത്രം സ്വല്പമായി മനസ്സിലാക്കിയിരിക്കേണ്ടതാണ്.

ക്രൈസ്തവസഭയുടെ ആദിമഘട്ടത്തെസംബന്ധിച്ചുള്ള ചരിത്രപരമ്പര ഘോഷിക്കുന്നതു പൌരസ്ത്യകാതോലിക്കായുടെ ഉത്ഭവം യേശുക്രിസ്തുവിൻെറ ൧൨ ശിഷ്യന്മാരെക്കൂടാതെ ഉണ്ടായിരുന്ന "൭൨ അറിയിപ്പുകാരിൽ രണ്ടുപേർ വഴിയാണെന്നാണ്. ഒന്നാമത്തെ പൌരസ്ത്യകാതോലിക്കാ സിംഹാസനം സ്ഥാപിച്ചതു ൨-ാം ശതകത്തിനും ൫-ാം ശതകത്തിനും മദ്ധ്യേ സെലൂക്യാപട്ടണത്തിലാണ്. റോമാ സാമ്രാജ്യവും പേർഷ്യാ രാജ്യവും തമ്മിൽ മത്സരിച്ചിരുന്ന കാലത്തു പേർഷ്യയിലെ പൌരന്മാരായിരുന്ന എപ്പിസ്കോപ്പന്മാരും മററു സഭാനേതാക്കന്മാരും ഒരു റോമാസാമ്രാജ്യപൌരനായിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴ്പ്പെട്ടിരിക്കയും അനുസരണബാദ്ധ്യത വഹിക്കുകയും ചെയ്താൽ അതു രാഷ്ട്രീയനിലയിൽ പേർഷ്യായ്ക്കു ഹാനികരമാണെന്നു പേർഷ്യാ ചക്രവർത്തി തീരുമാനിച്ചു. തൽഫലമായി വിശ്വാസാചാരങ്ങളിൽ സർവ്വത്ര ഐക്യമുണ്ടായിരുന്ന സഭ രാഷ്ട്രീയബന്ധമുള്ള ഭരണത്തിൽ കേവലം സ്വതന്ത്രമായി ഭവിച്ചു. ഇങ്ങനെ കാതോലിക്കാവാഴ്ച തുടങ്ങിയതു തന്നെ സ്വതന്ത്രഭരണാധികാരി ആയിട്ടായിരുന്നു. ഭരണസ്വാതന്ത്ര്യമനുവദിച്ചും വിശ്വാസൈക്യം മാത്രം നിർബന്ധമാക്കിയുമാണു പൌരസ്ത്യസഭയിലെ പ്രമാണികൾ സഭാഘടന നിർമ്മിച്ചതെന്നു മേല്പറഞ്ഞ ഭാഗങ്ങളിൽനിന്നു സ്പഷ്ടമാണല്ലോ. സെലൂക്യായിൽനിന്നു കാതോലിക്കാ സിംഹാസനം ടൈഗ്രീസ് നദീതീരത്തിലുള്ള തിഗ്രിസ്സ് പട്ടണത്തിലേക്കു നീങ്ങി. മലങ്കരസഭയും അതിൽ ഉൾപ്പെട്ടു. കാതോലിക്കായുടെ പേർ കിഴക്കൻദിക്കിൻെറ വലിയ മെത്രാപ്പോലീത്താ എന്നുകൂടി ആയിരുന്നു. തെഗ്രീസിലെ കാതോലിക്കാവാഴ്ച അവസാനിച്ചതോടുകൂടി മലങ്കരസഭയുടെ സർവ്വാധിപത്യവും വീണ്ടും അന്ത്യോഖ്യാസിംഹാസനത്തിൽതന്നെ ലയിച്ചു. അങ്ങനെ ദീർഘകാലം കാതോലിക്കാവാഴ്ച മലങ്കരസുറിയാനിസഭയ്ക്കു ഇല്ലാതെ കഴിഞ്ഞുകൂടി. ഇതിനിടയിൽ, ക്രമപ്രവൃദ്ധമായ കാലപ്രവാഹത്തിൻെറ ഫലമായി പല നൂതന അഭിപ്രായങ്ങളും സഭാംഗങ്ങളുടെ ഇടയിൽ പ്രചരിച്ചു. ഈ അഭിപ്രായങ്ങളെക്കുറിച്ചോ ഈ അഭിപ്രായങ്ങളുടെ ഫലമായി സമുദായത്തിൽ കഴിഞ്ഞ ഏതാനും കൊല്ലങ്ങളായി ഉണ്ടായിട്ടുള്ള ഭിന്നിപ്പിനെപ്പററിയോ ഈ അവസരത്തിൽ എന്തെങ്കിലും പറയണമെന്നു വിചാരിക്കുന്നില്ല. അതിദീർഘകാലമായി അന്ത്യോഖ്യാസിംഹാസനത്തിൻെറ കിഴിൽ സ്ഥിതിചെയ്തിരുന്ന മലങ്കരസഭാംഗങ്ങൾ വിദേശികളുടെ ഭരണത്തിൽനിന്നു സഭയെ സംരക്ഷിക്കേണ്ടതിൻെറ ആവശ്യകത നല്ലവണ്ണം മനസ്സിലാക്കി. തന്മൂലം ചെയ്ത ശ്രമത്തിൻെറ ഫലമായിട്ടാണ് ൨൦-ൽ അധികം വർഷങ്ങൾക്കു മുമ്പു മുറിമററത്തു് ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളെ പാത്രിയർക്കീസിൽനിന്ന് അഭിഷേകം കൈക്കൊണ്ടു വി. മാർത്തോമ്മാശ്ലീഹായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്മേൽ കിഴക്കിന്നടുത്ത കാതോലിക്കാസിംഹാസനത്തിൽ ആരോഹണം ചെയ്യിച്ചത്. അദ്ദേഹത്തിൻെറ കാലശേഷം തൽസ്ഥാനത്തിൽ അഭിഷേകം ചെയ്തതു് ഈയിട കാലംചെയ്ത ആളും കോട്ടയം മുതലായ ഇടവകകളുടെ നാഥനുമായ നി. വ. ദിവ്യശ്രീ മാർ പീലക്സിനോസു മെത്രാപ്പോലീത്താ അവർകളെ ആണ്.

ഇദ്ദേഹം ൬൦ വർഷം മുമ്പു വാകത്താനത്തു കാരിച്ചിറ എന്ന കുലീനകുടുംബത്തിൽ ജനിച്ചു. കാലസ്ഥിതി അനുസരിച്ചുള്ള വിദ്യാഭ്യാസം സമ്പാദിച്ചശേഷം ഇദ്ദേഹം പട്ടം സ്വീകരിച്ചു. ഇദ്ദേഹത്തിനു റമ്പാൻപട്ടം കൊടുത്തതു സുമാർ ൩൦ വർഷം മുമ്പ് ആലുവായിൽവച്ചാണു. ആലുവാ സിമ്മനാരിയിൽ ഇദ്ദേഹം കുറേക്കാലം താമസിച്ചു അവിടത്തെ കാര്യങ്ങൾ അന്വേഷിച്ചിട്ടുണ്ട്. അവിടത്തെ കുട്ടിസ്റ്റികളിൽ



ഈയിട കാലം ചെയ്യ പൌരസ്ത്യ കാതോലിക്കാ ബാവാ അവർകൾ.

ഒരംഗവും ഇദ്ദേഹം തന്നെയായിരുന്നു. ഇങ്ങിനെ സഭയുടെ ഭരണകാര്യങ്ങളിൽ ധാരാളം ഇടപെട്ടു സമുദായാംഗങ്ങളുടെ ബഹുമാനത്തിനും ഭക്തിക്കും വിശ്വാസത്തിനും പാത്രമായിത്തീൎന്ന ഇദ്ദേഹത്തെ ചെങ്ങന്നൂർ പള്ളിയിൽവച്ചു ൧൦൮൮-ൽ നി. വ. ദി. മ. ശ്രീ അബ്ദേൽമ്ശിഹാ പാത്രിയർക്കീസ്സ് അവർകൾ കോട്ടയം മുതലായ ഇടവകകളുടെ മെത്രാനായി അഭിഷേകംചെയ്തു. അനന്തരം ഒരു വ്യാഴവട്ടക്കാലം ഇടവകഭരണം ശാന്തമായും സാമർത്ഥ്യത്തോടുകൂടിയും നിർവ്വഹിച്ചുവന്ന ഇദ്ദേഹത്തെ ൧൧൦൦ മേടം ൧൭-ാം തിയതി പ്രസിദ്ധവും പ്രാചീനവുമായ നിരണത്തുപള്ളിയിൽവെച്ചു മലങ്കര കാതോലിക്കാബാവായായി അഭിഷേകം ചെയ്തു. ഈ വിശിഷ്ടകൎമ്മത്തിൽ നി. വ. ദി. ശ്രീ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകൾ, കാലംചെയ്ത നി. വ. ദി. ശ്രീ മാർ. ഈവാനിയോസ് മെത്രാപ്പോലീത്താ അവർകൾ മുതലായ മേല്പട്ടക്കാരും നൂററമ്പതിൽപരം പട്ടക്കാരും ൨൦-ൽ പരം ശെമ്മാശന്മാരും അസംഖ്യം സഭാംഗങ്ങളും സംബന്ധിച്ചിരുന്നു. തിഗ്രീസിലെ കാതോലിക്കാവാഴ്ച അവസാനിച്ചതോടുകൂടി കാതോലിക്കാസിംഹാസനം മലങ്കരെ സ്ഥാപിക്കുന്നതിനു സഭാംഗങ്ങൾ ആഗ്രഹിക്കുകയും അതിനു ശ്രമിക്കുകയും ചെയ്തുകൊണ്ടിരുന്നു എങ്കിലും കുറേക്കാലം അതിനു പാത്രിയർക്കാസിംഹാസനത്തിൽനിന്നു് ആനുകൂല്യം സിദ്ധിക്കാതെ കഴിഞ്ഞുകൂടി. ഒടുവിൽ അന്ത്യോഖ്യായുടെ അബ്ദേദമ്ശിഹാ പാത്രിയർക്കീസു ബാവാ അവർകൾ മലയാളത്തേക്കു് വരികയും അപ്പോസ്തോലികാലം മുതൽ അന്ത്യോഖ്യാ പട്ടണത്തിൽ സ്ഥാപിതമായിരുന്ന പാത്രിയർക്കാസിംഹാസനം കാലാന്തരത്തിൽ മർദീൻ പട്ടണത്തിലേക്കു മാററിസ്ഥാപിച്ചപ്രകാരം തിഗ്രീസിലെ കാതോലിക്കാസിംഹാസനം മലങ്കരയിലേക്കു മാററിസ്ഥാപിക്കേണ്ടതിൻെറ ആവശ്യകതയേയും ഔചിത്യത്തേയും പററി അദ്ദേഹത്തിനു ബോധപ്പെട്ടതിൻെറ ഫലമായി ആദ്യം നി. വ. ദി. ശ്രീ. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളെ മാർ ബസ്സേലിയോസ് എന്ന പേരിൽ വാഴിക്കയും ചെയ്തു. അത്രമാത്രവുമല്ല, കാതോലിക്കാസിംഹാസനം എല്ലാക്കാലത്തും ഇവിടെ നിലനിൽക്കുന്നതിനു വേണ്ട കല്പനയും അദ്ദേഹം മലങ്കരസഭയ്ക്കു നല്കിയിട്ടുമുണ്ടു്.

പുണ്യശ്ലോകനും മലങ്കരസുറിയാനിക്കാരുടെ ആരാധനാമൂൎത്തിയുമായിരുന്ന ഈ വന്ദ്യവൈദികവയോധികൻെറ ഇപ്പോഴത്തെ നിര്യാണം സുറിയാനിസഭയ്ക്കു അപരിഹാൎയ്യമായ ഒരു നഷ്ടമാണെന്നുള്ളതിനു സംശയമില്ല. ഇദ്ദേഹത്തിൻെറ ഒരു ഛായാപടം അന്യത്ര ചേൎത്തിരിക്കുന്നു.

---

## സംസ്കൃതവ്യുൽപ്പത്തിയും ഭാഷാകവിതയും

(പെട്ടരഴിയം ചെറിയ രാമൻ എളയതു്)

ഏതു സാഹിത്യത്തിൻേറയും പ്രധാനഭാഗം അതതു സാഹിത്യത്തിലെ കവിതകൾകൊണ്ടു സുന്ദരമായിട്ടാണു് മിക്കവാറും കാണുന്നതു്. സാഹിത്യത്തിലെ ചെങ്കോൽ ഇരിക്കേണ്ടതു്, തൂലികയിരിക്കുന്ന ഒരു കവിയുടെ കയ്യിൽത്തന്നെയാണു്. ഓ! ശരി:— ആ തൂലികതന്നെയാണു് സാഹിത്യച്ചെങ്കോൽ. പണ്ടുകാലത്തു അതായതു്, തമിഴിൻെറ പിടിയിൽനിന്നു വിട്ടു സ്വതന്ത്രമായിരുന്ന കാലത്തു്,—നമ്മുടെ മലയാളഭാഷാസാഹിത്യത്തിൽ ചെങ്കോലെടുക്കുവാൻ അൎഹന്മാരായവരുടെ സംഖ്യ വിരളമല്ലായിരുന്നു. അക്കാലങ്ങളിൽ പ്രൌഢങ്ങളും സരസങ്ങളുമായ കവിതകൾക്കു യാതൊരു ദുൎഭിക്ഷവും ഉണ്ടായിരുന്നില്ല. അൎത്ഥത്തിലാവട്ടെ ശബ്ദത്തിലാവട്ടെ അനപലപനീയമായ ഒരു ചമൽക്കാരവിശേഷം ആ വക കവിതകളിൽ അനുസ്യൂതമായിക്കാണാമായിരുന്നു. പൂന്താനത്തിൻെറ പാനയോടോ, എഴുത്തച്ഛൻെറ കിളിപ്പാട്ടുകളോടോ, ചെറുശ്ശേരിയുടെ കൃഷ്ണഗാഥയോടോ, മഴമംഗലത്തിൻെറ ചമ്പുക്കളോടോ, ചേലപ്പറമ്പിൻെറ ഒററ ശ്ലോകങ്ങളോടോ, നമ്പ്യാരുടെ തുള്ളലുകളോടോ, കോട്ടയത്തുതമ്പുരാൻ, സ്വാതിതിരുനാൾ തിരുമേനി, ഇരയിമ്മൻതമ്പി, ഉണ്ണായിവാരിയർ എന്നു തുടങ്ങിയവരുടെ ആട്ടക്കഥകളോടോ കിടപിടിക്കത്തക്ക കൃതികൾ യാതൊന്നുംതന്നെ കൈരളിക്കു ലഭിക്കുവാ

ൻ ഇതേവരെ സാധിച്ചിട്ടില്ല. ഈവക ഉത്തമസാഹിത്യ സർവസ്വങ്ങളുടെ ആവിർഭാവകാലത്തെ രോമാഞ്ചത്തോടുകൂടാതെ അനുസ്മരിപ്പാൻ ആൎക്കും സാധിക്കുന്നതല്ല. ഹൃദയദ്രവീകരണചണത്വം എന്ന പ്രധാന കവിതാഗുണം അന്നത്തെ കവികളിൽ ദൃഢമൂലമായി പ്രകാശിച്ചിരുന്നു. വേദാന്തരഹസ്യങ്ങളെ സാധാരണക്കാൎക്കുകൂടി മനസ്സിലാകത്തക്കവണ്ണം ലളിതമായും വിശദമായും സരസമായും എന്നാൽ പ്രൌഢമായും പ്രതിപാദിപ്പാനുള്ള വാസനാവൈഭവം ഉള്ളവരിൽ അഗ്രഗണ്യൻ ജ്ഞാനപ്പാന പാടിയ പൂന്താനത്തു നമ്പൂരിയായിരുന്നു. എഴുത്തച്ഛന്റെ 'ചിന്താരത്നം' 'ഹരിനാമകീൎത്തനം' എന്നിവ സാധാരണക്കാൎക്കു ദുൎഗ്രഹമാണ്. അതുകൊണ്ടുതന്നെയായിരിക്കണം പാനയെപ്പോലെ അവയ്ക്കു പ്രചാരം കുറഞ്ഞിരിക്കുന്നതും. കാവ്യഗുണങ്ങൾ കമനീയമായി കാണുന്ന ഉത്തമകാവ്യങ്ങളിൽവെച്ചു പ്രഥമസ്ഥാനത്തെ അൎഹിക്കുന്നതു്, ചെറുശ്ശേരിയുടെ കൃഷ്ണഗാഥയാണെന്നു പറയാതെ നിവൃത്തിയില്ല. കൃഷ്ണഗാഥ വായിക്കുമ്പോൾ ഏതൊരു സഹൃദയന്റെ ഹൃദയവും വിഗളിതവേദ്യാന്തരമായി നിർവൃതിക്കൊള്ളുന്നതാണ്.

ഈ സന്ദൎഭത്തിൽ ഒരു കാൎയ്യം പറയാതിരിപ്പാൻ മനസ്സുവരുന്നില്ല. ഇന്നത്തെ നവീനലോകത്തിനു് ഒരു പക്ഷെ ഞാൻ പറയുന്നതു തീരെ രുചിക്കുന്നതായിരിക്കയില്ലെങ്കിലും പരമാൎത്ഥം പറയാൻ ഞാൻ എന്തിനു ചുററുപാടും നോക്കുന്നു?—മുകളിൽ പറഞ്ഞ പാനയേയും കൃഷ്ണഗാഥയേയും മറേറാരോ കാവ്യങ്ങളേയും പററി പൎയ്യാലോചിക്കുന്നതായാൽ ബ്രാഹ്മണരേ ജയിക്കത്തക്ക യാതൊരുതരം വിദ്വാന്മാരും ഉണ്ടായിരുന്നില്ലെന്നു തെളിയുന്നതാണ്. ബ്രാഹ്മണരുടേയൊ, ബ്രാഹ്മണജന്മാരുടേയോ കവിതകൾക്കുള്ള ആസ്വാദ്യത ഒന്നു വേറെതന്നെ ആയിരുന്നു. പിന്നോക്കം നോക്കിയാൽ നമ്മുടെ സാഹിത്യത്തിൽ ബ്രാഹ്മണകവിതകളെ മാത്രമേ അധികം കാണാൻ കഴിയുകയുള്ളു. തുഞ്ചത്തെഴുത്തച്ഛനും കുഞ്ചൻ നമ്പ്യാരും മററും ബ്രാഹ്മണസന്താനങ്ങളാണെന്നുള്ളതു് ഒരിക്കലും വിസ്മരിക്കാൻ പാടുള്ളതല്ല. ബ്രാഹ്മണദ്വേഷം വൎദ്ധിച്ചുവരുന്ന ഇക്കാലത്തു എഴുത്തച്ഛന്റെയും നാമ്പ്യാരുടെയും അച്ഛന്മാർ നമ്പൂരിമാരല്ലെന്നു സ്ഥാപിപ്പാൻ പലരും പരിശ്രമിച്ചിട്ടുണ്ടെങ്കിലും പരമാൎത്ഥം മറിച്ചാണെന്നുള്ള അഭിപ്രായമാണ് ബലപ്പെട്ടു നില്ക്കുന്നതു്. ഇന്നു കവികളുടെ ഗണനാപ്രസംഗത്തിൽ കനിഷ്ഠികാധിഷ്ഠിതനെന്നു സൎവ്വസമ്മതനായിട്ടുള്ള കവി സാൎവ്വഭൌമൻ വള്ളത്തോൾ നാരായണമേനവൻ അവർകളും ഒരു എളയതിന്റെ മകനാണെന്നു പറയുവാനും എനിക്കു സീമാതീതമായ ഉത്സാഹം തോന്നുന്നുണ്ടു്. ഞാൻ ഇത്രയും പറഞ്ഞതിലുള്ള പാരമാൎത്ഥ്യം നിൎമ്മത്സരബുദ്ധികളായ സഹൃദയന്മാർ സമ്മതിക്കാതിരിക്കയില്ലതന്നെ.

പണ്ടത്തെ കവീശ്വരന്മാർ, ഹിന്ദുമതത്തിന്റെ പ്രത്യേകഭാഷയായ ഗൈൎവാണിയിൽ തികഞ്ഞ വ്യുല്പത്തി സമ്പാദിച്ചവരായിരുന്നു. എഴുത്തച്ഛന്റെ കവിതകളും ചമ്പൂക്കളും മററും ഇതിന്നെത്രയോ പററിയ ദൃഷ്ടാന്തങ്ങളാണല്ലോ. മലയാളഭാഷ ഇന്നത്തെപോലെ സ്വാതന്ത്ര്യയല്ലാതിരുന്നതിനാലും സംസ്കൃതഭാഷയോടു നിഷ്കളങ്കമായ യഥാൎത്ഥബഹുമാനം ഉണ്ടായിരുന്നതിനാലും ആശയപ്രകടനത്തിന്നു് അധികം സൌകൎയ്യമുള്ളതിനാലും അന്നത്തെ മഹാകവികൾ ഉണ്ടാക്കിയ കൃതികളിൽ അധികം സംസ്കൃതം കാണാൻ സംഗതിവന്നതായിരിണം. ജ്ഞാനപ്പാനയിലും കൃഷ്ണഗാഥയിലും മററുള്ള ഗ്രന്ഥങ്ങളെ അപേക്ഷിച്ചു സംസ്കൃതപ്രയോഗങ്ങൾ വളരെ കുറവാണെങ്കിലും തൽക്കൎത്താക്കന്മാർ വിദ്വാന്മാരായിരുന്നു എന്നു അവ ധാരാളം വിളിച്ചുപറയുന്നുണ്ടു്. സംസ്കൃതഭാഷാവ്യുൽപ്പത്തിയുള്ളവരുടെ കവിതകളിൽ കാണുന്നത്ര സ്വാരസ്യങ്ങൾ മലയാളത്തിൽ ഇതര കവിതകളിൽ കാണുവാൻ പ്രയാസമാണ്.

ആ മധുരമായിരുന്ന സുവൎണ്ണകാലം, ഹാ! ഇങ്ങിനിവരാത്തവണ്ണം കേര

ളത്തിൽനിന്നു തിരോഭൂതമായിക്കഴിഞ്ഞു. കേരളസാഹിത്യനഭോമണ്ഡലം കാർമേഘപടലങ്ങളാൽ പരീതമായി ചില ഉജ്ജ്വൽത്താരകൾ അങ്ങുമിങ്ങും ഇല്ലായിരുന്നുവെങ്കിൽ നമ്മുടെ ഈ അന്തരീക്ഷത്തിന്റെ അധോഭാഗം എത്രമാത്രം ഭയങ്കരമായിരുന്നേനേം? 'കാളിദാസകവീന്ദ്രന്റെ കാൽനഖേന്ദുമരീചികൾ കാവ്യാധ്വാവിൽ സഞ്ചരിക്കുമെനിക്കു വഴികാട്ടണം' എന്നു പറഞ്ഞു തപ്പിത്തപ്പി നടന്നതല്ലാതെ, ഒരു നൂൽത്തിരി കത്തിച്ചു പുറപ്പെടാൻ സാധിച്ചിട്ടുള്ളവർ ഇടക്കാലങ്ങളിൽ കേരളത്തിൽ ഉണ്ടായിട്ടില്ലെന്നതു കഷ്ടാൽകഷ്ടതരമെന്നേ പറയേണ്ടു. പണ്ടത്തെ സാഹിത്യം ഒരു ക്ഷേത്രമാണെങ്കിൽ ഇന്നത്തേതു വെറും ഒരു കളിസ്ഥലമാണ്. പണ്ടത്തെ സാഹിത്യാരാമം സുഗന്ധപുഷ്പങ്ങളും മധുരഫലങ്ങളും ഉള്ള തരുവല്ലികളാൽ നിറയപ്പെട്ടതാണെങ്കിൽ, ഇന്നത്തേതു്, നിർഗ്ഗന്ധപുഷ്പങ്ങളും തിക്തഫലങ്ങളും ഉള്ള ഒരുതരം തരുവല്ലികളാൽ നിറയപ്പെട്ടാണ് കിടക്കുന്നതു്. അന്നൊക്കെ സുവർണ്ണാഭരണങ്ങളാണ് കൈരളീദേവി അണിഞ്ഞിരുന്നതെങ്കിൽ, ഇന്നു വെറും മുക്കുപണ്ടങ്ങളാണ് കെട്ടിയിരിക്കുന്നതു്. ഇത്രയും അജഗജാന്തരം നമ്മുടെ സാഹിത്യത്തിൽ കാണുന്നതു് എന്തുകൊണ്ടാണെന്നു ചിന്തിക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ഇതു ഇരുപതാം നൂററാണ്ടാണെന്നും ഇന്നു ആലോചനാശക്തിയും ലോകപരിചയവും പഠിപ്പും പരിഷ്കാരവും വർദ്ധിച്ചിരിക്കുന്നുവെന്നും എല്ലാ പ്രസംഗവേദികളിൽനിന്നും നിരർഗ്ഗളമായി കേട്ടുവരുന്നുണ്ടു്. കാര്യം അതൊക്കെ പരമാർത്ഥംതന്നെ ആയിരിക്കാം. പക്ഷെ, നമ്മുടെ സാഹിത്യത്തിന്നു യാതൊരു ഗുണാത്തികവും ഇതുവരെയും ഉണ്ടായിക്കാണുന്നില്ല. മുകളിൽ പറഞ്ഞതായ ആധുനികഗുണങ്ങൾ ഒരു സാഹിത്യകാരന്നു ഒരിക്കലും ഒഴിച്ചുകൂടാത്തവയാണെന്നിരുന്നാലും അതുകൊണ്ടു് ഇപ്പോൾ യാതൊരു ഫലവും കാണുന്നില്ല. ചെറുകഥകളായും പെരുംകഥകളായും ഖണ്ഡകാവ്യങ്ങളായും മഹാകാവ്യങ്ങളായും ചരിത്രങ്ങളായും മാസികകളും പത്രങ്ങളും അവയുടെ വിശേഷാൽപ്രതികളും മററുമായും എത്രയോ പുസ്തകങ്ങൾ മലയാളത്തിന്നു ഇപ്പോൾ കിട്ടിക്കഴിഞ്ഞിട്ടുണ്ടു്. ഇത്തരം പുസ്തകങ്ങൾക്കു് ഇനിയും യാതൊരു ക്ഷാമവും ഉണ്ടാവുന്നതല്ല. എന്നാൽ ഇതുകൊണ്ടു കൈരളിയുടെ 'ഇല്ലായ്മ' ഇല്ലാതെയാകുമോ എന്നാണ് സംശയം.

അന്യഗ്രന്ഥങ്ങളുടെ നിലയെപ്പററി ഇവിടെ പറയേണ്ട ആവശ്യമില്ലാത്തതിനാൽ പദ്യഗ്രന്ഥങ്ങളെ മാത്രം സ്പർശിക്കുന്ന കാര്യങ്ങളെ സംബന്ധിച്ചു ചിന്തിക്കാം. പദ്യകാരന്മാരുടെ സംഖ്യകൊണ്ടുമാത്രം ഒരു ഭാഷയ്ക്കു തൃപ്തിപ്പെടാമെങ്കിൽ, മലയാളഭാഷയ്ക്കു് ഇന്നു ധാരാളം സമാധാനത്തിന്നു വഴിയുണ്ടു്. ഇത്രയും കവികൾ വർദ്ധിച്ചകാലം ഇതിന്നുമുമ്പു് ഉണ്ടായിട്ടില്ല തീർച്ചതന്നെ. എന്നിട്ടും സാഹിത്യലോകം സംതൃപ്തിയടയുന്നില്ല. രണ്ടു മൂന്നു പേരുടെ ഒഴിച്ചുള്ള ഇപ്പോഴത്തെ പദ്യങ്ങൾ എഴുത്തു ആററിക്കുറുക്കി നോക്കിയാൽ യാതൊന്നും കിട്ടാനില്ലെന്നാണ് ലോകം പറയുന്നതു്. ഭണ്ഡാഗാരം നിറയ്ക്കുവാൻ മാത്രമേ അവ ഉതകുന്നുള്ളുവത്രെ. ശുഷ്കങ്ങളായ ഇത്തരം കവിതകൾ ഇത്രയും പെരുകുവാൻ തക്കതായ കാരണം എന്തായിരിക്കുമെന്നു ഓരോരുത്തരും കൈരളിക്കുവേണ്ടി പര്യാലോചിക്കേണ്ടതാണ്. ഈ സന്ദർഭത്തിൽ കവി സാർവ്വഭൌമൻ വള്ളത്തോളിന്റെ വിലമതിച്ച അഭിപ്രായമാണ് എന്റെ മനസ്സിൽ ഉദിച്ചുയരുന്നതു്. അദ്ദേഹം എന്നോടും അതുപോലെ മററുപലരോടും സംസ്കൃതകാവ്യങ്ങൾ വായിക്കണം എന്നു് ഉപദേശിക്കയുണ്ടായിട്ടുണ്ടു്. അദ്ദേഹത്തിന്റെ അഭിപ്രായം നിശ്ചയമായിട്ടും—കവിതയെ സംബന്ധിച്ചതാകയാൽ പ്രത്യേകിച്ചും ആദരണീയമാണെന്നുള്ളതിൽ രണ്ടുപക്ഷമുണ്ടാവാൻ വഴിയില്ല. വള്ളത്തോൾതന്നെ അതിന്നു പ്രത്യക്ഷോദാഹരണമായി പ്രശോഭിക്കുന്നുണ്ടല്ലോ. സംസ്കൃതാനഭിജ്ഞന്മാ

രായ അല്പം ചില ഹിന്ദുക്കളുടെയും അന്യമതക്കാരുടേയും കവിതകൾ വ്യതിരേകദൃഷ്ടാന്തങ്ങളായി എത്ര വേണമെങ്കിലും കിട്ടുന്നതാണ്. അതുകൾ ഒന്നും ഇവിടെ എടുത്തുദ്ധരിച്ചു തൽകർത്താക്കന്മാരുടെ ഒരു "മാറാമുഷിച്ചൽ' സമ്പാദിപ്പാൻ ഞാൻ ഒരുങ്ങുന്നില്ല. എങ്കിലും ചിലതു കാണിക്കാതെയും നിവൃത്തിയില്ല. അതിനാൽ ഈയിടയിൽ കാണാനിടവന്ന ചില അബദ്ധങ്ങൾ കേവലം മാതൃകയ്ക്കായി ഇവിടെ കാണിയ്ക്കുന്നു. സൗഭാഗ്യം, (നല്ലഭാഗ്യം എന്നർത്ഥം) മഹൽകാര്യം, പ്രധ്വാനി, സ്വയബുദ്ധി, ആനന്ദചിത്തൻ, വിപരീതി, മാതൃവിന്റെ, വൈശിഷ്ട്യം, ഗൌരവമായ്യ, സന്തോഷമായ, ബുദ്ധിയായ് ചെയ്യു, അനുഭവമായ കാര്യം, ജാജ്യത, പ്രാധാന്യത, ഗൌരവതരം, ഇത്യാദി അപഭ്രഷ്ടപദങ്ങളെ സ്വീകരിക്കേണ്ടിവന്ന കൈരളി എങ്ങനെ ആവലാതിപ്പെടാതിരിക്കും? "ശാർദ്ദൂലവിക്രീഡിതത്തിൽ ആരംഭിച്ച പദ്യം ഗ്രഹപ്പിഴയ്ക്കു്, സ്രഗ്ദ്ധരയിൽ അവസാനിച്ചതായി ഈയിടയിൽ ധാരാളം കണ്ടിട്ടുണ്ടു്. ഇതെല്ലാം സംസ്കൃതഭാഷയുടെ അനഭിജ്ഞതകൊണ്ടാണു വരുന്നതെന്നു ഇനിയും ആരും അറിയാൻ ഭാവമില്ലെന്നു കാണുന്നതു ശോചനീയംതന്നെ.

കവിയായിത്തീരണമെന്നു മോഹിക്കുന്നവർ അവശ്യമറിഞ്ഞിരിക്കേണ്ടതായി പല സംഗതികളും ഒരു സാഹിത്യത്തിൽ ഉണ്ടു്. ഒരു കേരളീയ കവിക്കു് അതെല്ലാം അറിയേണമെങ്കിൽ സംസ്കൃതഭാഷയെ ആശ്രയിച്ചേ മതിയാവു. രസം, ധ്വനി, അലങ്കാരം, രീതികൾ, കാവ്യഗുണങ്ങൾ, കാവ്യദോഷങ്ങൾ, വൃത്തങ്ങൾ, എന്നിവയിൽ അഭേദ്യമായ അഭിജ്ഞാനം, സംസ്കൃതഭാഷയിൽ നിന്നെന്നപോലെ മറ്റൊന്നിൽനിന്നും നമുക്കു കിട്ടുകയില്ല. സംസ്കൃതപദങ്ങൾചേർത്തു കവിതയെഴുതിയില്ലെങ്കിൽ രസപ്പൂർത്തിയും ഔചിത്യവും ഉണ്ടാവാൻ വളരെ പ്രയാസമായിട്ടാണു് മലയാളഭാഷയുടെ ഇപ്പോഴത്തെ അവസ്ഥ കിടക്കുന്നതു്. തികഞ്ഞ വാസനയുള്ള എത്രയോ കവികൾ ഇന്നു സംസ്കൃതഭാഷ അറിയാത്തതുകൊണ്ടുമാത്രം കിടന്നു കഷ്ടപ്പെടുന്നുണ്ടെന്നു ഏതു മാസികയിലും പത്രത്തിലും നോക്കിയാൽ അനുഭവപ്പെടുന്നതാണ്.

സംസ്കൃതഭാഷയുടെ സാനുകമ്പമായ സഹായംകൂടാതെ നമ്മുടെ സാഹിത്യത്തിൽ ഒരു പദംപോലും വെയ്ക്കാൻ സാധിക്കയില്ലെന്നുള്ള പരമാർത്ഥം പ്രസ്പഷ്ടമായിരിക്കെ, ആ പരിപാവനഭാഷയെ പ്രചരിപ്പിക്കാൻ ആരുംതന്നെ ഉത്സാഹിക്കാത്തതു് ഏതൊരു സാഹിത്യബന്ധുക്കൾക്കും ഹൃദയാരുന്തുദമെന്നേ പറയേണ്ടു. മാതൃഭാഷയായ മലയാളത്തിന്നു പുറമേ നാം ഇന്നു അഭ്യസിക്കുന്ന ഭാഷ ഇംഗ്ലീഷായിത്തീർന്നിരിക്കുന്നുവല്ലോ. രാജ്യാഭിമാനം വർദ്ധിച്ചുവരുന്ന ഇക്കാലത്തു സ്ഥിരപ്രചാരമായ പാശ്ചാത്യഭാഷയെ വിട്ടു മറ്റൊരു ഭാഷയെ പൊതുഭാഷയായി സ്വീകരിക്കണമെന്നും അതിന്നു വമ്പിച്ച ഒരു ജനവിഭാഗത്തിന്റെ സംസാരഭാഷയായ ഹിന്ദിവേണമെന്നും ഭൂരിപക്ഷപ്രകാരം തീർച്ചപ്പെടുത്തി അങ്ങനെ ചെയ്തുവരുന്നുണ്ടു്. അല്ലേ! അംബ! ഗൈർവാണി! അവിടുത്തേയ്ക്കും അവിടുത്തെ ഉപജീവിക്കുന്ന കൈരളിക്കും രക്ഷാമാർഗ്ഗം അടഞ്ഞുതന്നെയാണ് വരുന്നതു്. തങ്ങളുടെ മാതൃഭാഷ കൈരളിയാണെന്നും കൈരളിക്കു ഗൈർവ്വാണിയുടെ കരുണാമസൃണമായ കടാക്ഷംകൂടാതെ ജീവിക്കാൻ കഴിയുന്നതല്ലെന്നും, അല്പ ഉൽപ്പതിഷ്ണുക്കളായ ഭാഷാപ്രണയികളേ! നിങ്ങൾ ഓരോരുത്തരും അറിഞ്ഞിരിക്കേണ്ടതാണു്. സമസ്തകേരളസാഹിത്യപരിഷത്തിന്റെ ശ്രദ്ധ ഈ വിഷയത്തിൽ ഗാഢമായി പതിയുമെന്നു വിശ്വസിക്കാമെങ്കിൽ നമുക്കു ആശ്വാസത്തിന്നു വഴിയുണ്ടു്.

---

## ആംഗ്ലിക്കൻ മെത്രാപ്പോലീത്താ അവർകൾ.

കല്ക്കട്ടാബിഷോപ്പും ഇൻഡ്യാ സിലോൺ മുതലായ ഇടവകകളുടെ മെത്രാപ്പോലീത്തായുമായ ദി മോസ്റ്റ് റവറൻഡ് ഡാക്ടർ വെസ്റ്റ്കോട്ട് എം. എ. ഡി. ഡി. അവർകൾ ഇടവക സന്ദർശനാർത്ഥം ഇക്കഴിഞ്ഞ ഡിസംബർമാസത്തിൽ കൊച്ചി തിരുവിതാംകൂർ ഗവമ്മെൻറുകളുടെ അതിഥിയായി ഇവിടെ എത്തി ഈ രണ്ടു സംസ്ഥാനങ്ങളിലും ഏതാനും ദിവസങ്ങൾ താമസിച്ചിരുന്നുവല്ലൊ. ഇൻഡ്യായിൽ വൈസ്രോയി കഴിഞ്ഞാൽ പിന്നെ ഗവമ്മെൻറിൽനിന്നും ഏററവും കാൎയ്യമായി വെച്ചിരിക്കുന്നതു കല്ക്കട്ടാ മെത്രാപ്പോലീത്താ അവർകളെയാണു. അതിനാൽ സാധാരണയായി ഈ സ്ഥാനത്തിൽ എത്തുപെടുന്നവർ അസാധാരണ ബുദ്ധിസാമൎത്ഥ്യവും തദനുസരണങ്ങളായ യോഗ്യതകളും തികഞ്ഞവർമാത്രമെ ആയിരിക്കുകയുള്ളു. തൻെറ മുൻഗാമികളായിരുന്ന ഡാക്ടർ കോപ്പൾസ്റ്റൻ മുതലായവരെപ്പോലെതന്നെ സഭാഭരണസംബന്ധമായ നടപടികളിൽ ഉള്ള പാണ്ഡിത്യം സ്വഭാവസംസ്കരണം മുതലായവകളിൽ ഇദ്ദേഹവും അദ്വിതീയനാണെങ്കിലും ഇൻഡ്യാക്കാരെ സംബന്ധിച്ചിടത്തോളം വിശേഷവിധിയായ ഒരു സ്ഥാനം ഇദ്ദേഹത്തിനുണ്ടായിട്ടുണ്ടെന്നുള്ളതു സൎവ്വസമ്മതമായ ഒരു കാൎയ്യമാണ്. വടക്കെ ഇൻഡ്യായിൽ മഹമ്മദീയരും ഹിന്തുക്കളും തമ്മിൽ ദിവസം തോറുമെന്നപോലെ ശത്രുത്വം വൎദ്ധിച്ചുവൎദ്ധിച്ചു പല പല വലിയ കലാപങ്ങളും കൊലപാതകങ്ങളുംകൂടി ഉണ്ടാകയും ഇതുനിമിത്തം അന്യോന്യ വിരോധം വൎദ്ധിച്ചു തീൎത്താൽ തീരാത്തവിധത്തിൽ ഇവർ ശത്രുക്കളായിത്തീരുകയും ചെയ്തിരുന്നു. തമ്മിലുള്ള ശത്രുത്വം വൎദ്ധിക്കുന്നതു പലവിധത്തിൽ ആപല്ക്കരമാണെന്നു രണ്ടുകൂട്ടരിലും കാൎയ്യവിവരമുള്ളവൎക്കെല്ലാം അറിയാമായിരുന്നു എങ്കിലും തൎക്കങ്ങളെ പറഞ്ഞു ഏകദേശമായിട്ടെങ്കിലും ഒരു സന്ധിയുണ്ടാക്കുന്നതിനു ശരിയായ ഒരു മദ്ധ്യസ്ഥനെ ലഭിക്കാഴികയാൽ വളരെക്കാലമായി ഇരുകൂട്ടരും വിഷമിച്ചിരിക്കയായിരുന്നു. മദ്ധ്യസ്ഥനായിട്ടു പലരുടെയും പേരുകൾ പ്രസ്താവിക്കപ്പെട്ടിരുന്നു എങ്കിലും രണ്ടുകൂട്ടൎക്കും ഒന്നുപോലെ വിശ്വാസമുള്ളവനായി ഡാക്ടർ വെസ്റ്റ്കോട്ടിനെ മാത്രമെ സമ്മതനായിട്ടുണ്ടായിരുന്നുള്ളു. ഇദ്ദേഹം അവരുടെ തൎക്കങ്ങളിൽ പ്രവേശിക്കുകയും ഇരുകൂട്ടൎക്കും ബോദ്ധ്യവും സമ്മതവുമായ ഒരു സന്ധിയുണ്ടാക്കി സംഗതികൾ പലതും അവസാനിപ്പിക്കുകയും ചെയ്തു. ഇതിൽ ഇദ്ദേഹം കാണിച്ച ക്ഷമ, നിഷ്പക്ഷപാതിത്വം മുതലായവയിൽ ഇപ്പോഴും രണ്ടുകൂട്ടരും ഇദ്ദേഹത്തെ സ്തുതിച്ചുവരുന്നു. പലവിധത്തിൽ പൂജ്യനായ ഡാക്ടർ വെസ്റ്റ്കോട്ടിൻെറ തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലുണ്ടായ സാന്നിദ്ധ്യം ഇവിടത്തെ ജനങ്ങൾക്കും വിശേഷിച്ച് അദ്ദേഹം ഉൾപ്പെട്ടുനില്ക്കുന്ന ഇടവകാംഗങ്ങൾക്കും പ്രത്യേകം ചാരിതാൎത്ഥ്യജനകമായ ഒരു സംഗതിയാണെന്നുള്ളതിനു സംശയമില്ല. അദ്ദേഹത്തെ കാണാൻ ഭാഗ്യം സിദ്ധിക്കാത്ത പോഷിണീവായനക്കാരുടെ സംതൃപ്തിക്കായി അദ്ദേഹത്തിൻെറ ഒരു ഛായാപടം അന്യഭാഗത്തു ചേൎത്തിട്ടുള്ളതിലേക്കു വായനക്കാരുടെ ശ്രദ്ധയെ ആകൎഷിച്ചുകൊള്ളുന്നു.

---

## തെക്കൻ സാഹിത്യം.

(അംശി. കെ. രാമൻപിള്ള.)

(തുടൎച്ച്)

ആൾംവീരാ! എന്നിരവി!
എന്നരുമക്കൊടിയഴകേ!
അഴകുള്ള മന്തിരിയേ!
ആശ മകനേ! അയ്യോ?!
അഴകുള്ള കണ്മണിയേ!
ഉന്നുടയ പൊല്ലാപ്പോ?
ഉടയവനാർ കല്പനയോ?

വീട്ടുവെളിയാച്ച് ഉന്നുടയ
വീട്ടുമുററം കാവാച്ചു
ആറുമെൻറാലാറുവന്നോ
അരുക്കതലിൽ വീഴുമളവും.

വന്നുതലൈ തന്നെപ്പാത്തുതായാരും
ഇന്താകക്കൊടിയഴകോ!
നമസ്കാരപ്പൊട്ടഴകോ!
കാമനിലും വടിവഴകോ!
ഉന്നെക്കൊൻറിമയോ പാളയത്തിൽ
തെക്കേപ്പുരതന്നിലെ
തേവാങ്ക മെത്തയിലേ
തേവീതനിച്ചിരുക്ക
മായവഴി പോവതെന്നു
വെള്ളിക്കരണ്ടകവും
വേതിട്ട ചുണ്ണാമ്പും
ഒള്ളിയതോർ ചെറുക്കനുമായ്
ഒച്ചാര നടയഴകോ!

ഇതിനു സർവ്വീസും ദ്രാവിഡച്ഛവയും കൂടുമെന്നുണ്ട്. രുഗ്മാംഗദചരിതം, ചിത്രയോഗം, ഉമാകേരളം എന്നീ മഹാകാവ്യങ്ങളിലെ വർണ്ണനാവൈഭവങ്ങളെ ഒഴിച്ചിട്ടു തനിച്ചു നോക്കുമ്പോൾ ഏതാനും ചരിത്രാസ്ഥികളേ ശേഷിച്ചുകാണൂ. സാമഞ്ജസ്യമായ നമ്മുടെ ചരിത്രകഥകളാണ് ഇവിടത്തെ പുരാതന സാഹിത്യങ്ങളിൽ കോർത്തിട്ടുള്ളവയെന്നു സൂക്ഷിച്ചാൽ വിശദമാകും. ഇൻഡ്യായുടെ ശിരോഭാഗമായ ബംഗാളം ദേശാഭിമാനികളുടെ കേളീരംഗമായതു അവരുടെ സാഹിത്യപരിശ്രമത്താലാണ്. ടാഗോർ, ബോസ്, ഡട്ട് തുടങ്ങിയ അതുല്യപുരുഷരത്നങ്ങളാൽ നമ്മുടെ മാതൃഭൂമി ലോകാന്തരങ്ങളിലും പ്രഖ്യാതമായിരിക്കുന്നു. ആന്ധ്രദേശനിവാസികളുടെ സ്വഭാഷാപരിഷ്കാരം ഒരു സർവ്വകലാശാലയെ ഏർപ്പെടുത്താൻ പ്രബുദ്ധമാക്കി. മൈസൂരും, ദേശഭാഷാഭിവൃദ്ധിയോടുകൂടിയ സ്വന്തം സരസ്വതിമന്ദിരം തുറക്കുന്നതിനു പ്രാപ്തമായി. നമ്മുടെ സാഹിത്യശ്രമങ്ങൾ വിശേഷിച്ച് തെക്കരുടെ പണ്ടത്തെ തറവാട്ടുമഹിമപോലെ ജീർണ്ണാവസ്ഥയിലും വിഷമഭിന്നമായുമിരിക്കുന്നു. സ്വത്തു ആൾവീതമാക്കാനിച്ഛിക്കുന്നു. അതുപോലെ ജ്ഞാനാഭിവൃദ്ധിയും ആളാംപ്രതി വേണ്ടതാണ്. ഭാഗം പിരിയുന്നവർ പരദേവതാഗ്രഹങ്ങളെ ഉപേക്ഷിക്കയോ ദേവസ്വങ്ങളോ ഗ്രന്ഥങ്ങളോ അപഹരിക്കയോ നശിപ്പിക്കയോ ചെയ്യുകയില്ലെന്നു വിശ്വസിക്കട്ടെ. തെക്കളുകളിലെയും (?) മററും ദേവതകളധികവും തമ്പുരാന്മാരാണ്. പൂർവ്വകാലത്തെ ജനസ്ഥാനങ്ങളിലെ അധിപന്മാരായിരിക്കണം ഈ 'തമ്പുരാക്കന്മാർ.' ജനസംഖ്യ വർദ്ധിച്ചവിടവിടെ മാറിപ്പാർക്കാൻ പോയപ്പോൾ അവിടെയും കുലദൈവങ്ങളെ ആരാധിച്ചിരുന്നു. മേല്പടി പാട്ടുകളിലെ തോററം പാടുമ്പോൾ ഓരോ ദേശങ്ങളെയും കുറിപ്പിട്ടു ആഗമം പാടുന്നുണ്ട്. രാമകഥാ, രാമചരിതം, യക്ഷികഥകൾ ആദിയായവ നമ്മുടെ പൂർവ്വസാഹിത്യത്തിൻെറ മൂലസ്ഥാനങ്ങളാണ്. ഇവകളെ സൂക്ഷിക്കേണ്ടതു നമ്മുടെ ദേശമാഹാത്മ്യത്തിനും അത്യാവശ്യമാണ്. ഇമ്മാതിരി പൂർവ്വസ്മരണകളെ നമ്മെക്കാൾ പരിഷ്കൃതരായ ഭൂഖണ്ഡക്കാരാരും മാമൂലെന്നു ത്യജിക്കുന്നില്ല. നമുക്കാണന്നാസ്ഥ അധികം. ജനസമൂഹത്തെ ധർമ്മതല്പരരും സ്വകർമ്മോൽസുകരും ശുദ്ധാന്തഃകരണമുള്ളവരുമാക്കിത്തീർക്കു

ന്ന സാഹിത്യപരിശ്രമത്തിനു ഉണൎച്ചയോടെ ഓരോ ദേശക്കാരും യത്നിക്കേണ്ടതാണ്. പഴഞ്ചൊല്ലുകൾ, കഥകൾ എന്നിവ ഉപേക്ഷിക്കത്തക്കതല്ല. സാഹിത്യാഭിവൃദ്ധിക്കുപകാരമായ വായനശാലകൾ എങ്ങും ഏൎപ്പെടണം. ഓരോ ഗൃഹങ്ങളിലും ടി ശാലകൾ ഉണ്ടായിരിക്കണം. മോഹനസാധനങ്ങൾക്കും, മാത്സൎയ്യക്കുടിവെപ്പിനും ചെലവാക്കുന്നതിലൊരംശം മതി. സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കേണ്ടതാണ്. നാം അഭിമാനിച്ചെങ്കിലേ മററുള്ളവർ ഗൌനിക്കൂ. പെട്ടെന്നു നിരൂപണം ചെയ്യാനും കുററവും കുററവും പറയാനും നമുക്കു സാമൎത്ഥ്യം കൂടും. ധനവാന്മാൎക്കു കവനം കുറവ്, കവനക്കാൎക്കു ധനശക്തി പോരാ. ഈ ധൎമ്മസങ്കടം ഹേതുവാൽ പുരാതന സാഹിത്യങ്ങളെ പ്രകാശിപ്പിക്കാനും നൂതന സാഹിത്യശ്രമത്തിനും വിഘാതം നേരിട്ടിരിക്കുന്നു. മുമ്പ് രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും പ്രോത്സാഹനം ലഭിച്ചിരുന്നു. ഇനി അനിയന്ത്രിത സ്വാതന്ത്ര്യമിച്ഛിക്കുന്ന പൊതുജനങ്ങൾ ഈ കടമയെ ആദരിക്കുന്നതിനു നീക്കം വരുത്തുകയില്ലെന്നു വിശ്വസിക്കാം. തെക്കൻ സാഹിത്യപരിശ്രമം ഇന്നു കഷണ്ടിത്തലയിലെ ശിഖാരേഖപോലെ ദൃശ്യമാകുന്നുണ്ട്. എങ്കിലും സാഹിത്യകുശലൻ സി. വി. രാമൻപിള്ള അവർകളുടെ സാഹിത്യപൎയ്യടനം തെക്കൻഭാഷയ്ക്കും പുരാവൃത്തങ്ങൾക്കും ഒരു ഗതി നല്കീട്ടുണ്ടെന്നുള്ളത് സ്മരണീയമത്രെ. പൂൎവ്വസാഹിത്യഗീതങ്ങൾ ചരിത്രഘടകങ്ങളെക്കൊണ്ട് ആരാധനീയമായിരുന്നു. "ആളുവില കല്ലുവില" പ്രമാണം മുറുകെപ്പിടിക്കാതെ സംഗതികളുടെ ഗൌരവം ഓൎമ്മിച്ചു സാഹിത്യകാരന്മാരെ മുമ്പോട്ടു തിരിക്കുന്നതിനു പത്രപ്രവൎത്തകന്മാരും ശ്രദ്ധിക്കാനുള്ളതാണ്. ഇപ്രകാരം നമ്മുടെ സാഹിത്യം പുരോഗതിയെ പ്രാപിക്കുന്നതിനു ഓരോ പൌരനും ധൎമ്മാനുസ്മരണ കൈക്കൊള്ളുമെന്നാശിക്കുന്നു.

---

## ആൻഡമാൻ ദ്വീപം

ഇൻഡ്യാസാമ്രാജ്യത്തിൽ എവിടെയും ജീവപൎയ്യന്തം തടവിനു വിധിക്കുന്നവരെ എല്ലാം കുടിയേററിപാൎപ്പിക്കാനായി ബ്രിട്ടീഷുഗവൎമ്മെൻറിൽനിന്നും സ്ഥാപിച്ചിട്ടുള്ള അനവധി ജെയിലുകൾ; ആതുരശാലകൾ മുതലായവ സ്ഥിതിചെയ്യുന്നതു ഈ ആൻഡമാൻ ദ്വീപിലാണ്. ഇതു പ്രധാനമായി അഞ്ചു വലിയ ദ്വീപുകളും അനവധി ചെറുദ്വീപുകളുംകൂടി കൂടിച്ചേൎന്നിട്ടുള്ളതാണ്. ഈ ദ്വീപുകൾ എല്ലാംകൂടി ശരാശരി ൨൧൯ മൈൽ നീളവും ൩൨ മൈൽ വീതിയും ഉണ്ട്. ചുരുക്കിപ്പറയുന്നതായാൽ ഏകദേശം തിരുവിതാംകൂർ സംസ്ഥാനത്തോളം വലിപ്പം വരുമെന്നു കണക്കാക്കാം. ഉഷ്ണഭൂമികളിൽ ഉണ്ടാകുന്ന പലതരം വനവൃക്ഷങ്ങൾ, തെങ്ങ്, നെല്ല് മുതലായ പലതരം വസ്തുക്കളും കൃഷിചെയ്യുന്നതിന് ഏററവും പററിയതാണ് ഇവിടുത്തെ മണ്ണ്. ഇപ്പോൾ അല്പാല്പമായി തേയിലയും കാപ്പിയും കൃഷിചെയ്തു തുടങ്ങിട്ടുമുണ്ട്. എന്നാൽ ഈ ദ്വീപുകൾ ഇവിടെയുണ്ടാകുന്ന ധനധാന്യാദികളാലൊ മററു ഭംഗികളാലൊ അല്ല പ്രധാനങ്ങളായിതീൎന്നിട്ടുള്ളത്. ലോകത്തിൽവെച്ചു അധികം കുററക്കാരെ ഒരുമിച്ചു താമസിപ്പിച്ചുവരുന്നതുകൊണ്ടു മാത്രമാണ് ഇതിനു പ്രാധാന്യം സിദ്ധിച്ചിട്ടുള്ളത്.

ബ്രിട്ടീഷുഗവൎമ്മെൻറിൽനിന്നും കുററക്കാരെ ഇവിടെ അയച്ചു താമസിപ്പിക്കുന്നതിനു മുമ്പുതന്നെ ഈ ദ്വീപിലെ ആദിമനിവാസികളായ ഒരു കൂട്ടം ആളുകൾ ഇവിടെ താമസിക്കുന്നുണ്ടായിരുന്നു. അവർ ഇപ്പോൾ സംഖ്യയിൽ കുറഞ്ഞു കുറഞ്ഞു ഏകദേശം രണ്ടായിരത്തോടു അടുത്തിരിക്കുന്നു. എന്നാൽ കുററക്കാരായി ഇവിടെ താമസിക്കുന്നവരുടെ സംഖ്യ ൨൯,൦൦൦ ത്തിൽ അധികം വരും. ഇവരിൽ ൨൨,൦൦൦-ത്തിൽ അധികവും കൊലപ്പുള്ളികളാണ്. ഇവരെ ഭരിക്കുന്നതിനും നിയന്ത്രിക്കുന്നതിനും ആയിട്ടു ഇൻഡ്യാക്കാരുൾപ്പടെ ൪൧൦ ആളുകൾ മാത്രമെ അവിടെയുള്ളു. ഇവരുടെ ഇവിടുത്തെ ജീവിതസമ്പ്രദായം രസകരമാണ്. ഇവൎക്കു എല്ലാവൎക്കും ഇവിടെ

സ്വാതന്ത്ര്യമാണ്. ദ്വീപിൽനിന്നു വെളിക്കുപോകാൻ പാടില്ലെന്നേയുള്ളു. ഇവരെ തരംതിരിച്ചു ഓരോ ജോലികൾ ചെയ്യിച്ചുവരുന്നു. കുററക്കാരിൽ പ്രധാനികളെ തിരിച്ച് അവരുടെ കീഴിൽ ഏതാനുംപേരെ ചുമതലയായിട്ടു ഏൾപ്പിച്ചാണ് ജോലി ചെയ്യിക്കുന്നത്. അതിനിഷ്ഠൂരനായ കുററക്കാരനായാലും ഒരു പ്രത്യേക കാലം മര്യാദയായിട്ടിവിടെ കഴിച്ചുകൂട്ടാമെങ്കിൽ ഇവിടെ പാർപ്പിച്ചിട്ടുള്ള സ്ത്രീകളായ കുററക്കാരിൽ ഒരാളെ ഭരണാധികാരികളുടെ അനുമതിയോടുകൂടി ഭാര്യയായിട്ടു സ്വീകരിക്കാം. ഇങ്ങനെ ഭാര്യാഭർത്താക്കന്മാരായിത്തീർന്നാൽ അവക്കു പ്രത്യേകം താമസിക്കുന്നതിനു ഒരു വീടും കൃഷിചെയ്യുന്നതിനു കുറെ സ്ഥലവും ഗവമ്മെൻറിൽനിന്നു കൊടുക്കുന്നു. ഇങ്ങനെ അവരുടെ സ്വന്ത പ്രയത്നംകൊണ്ടു നിത്യവൃത്തി കഴിക്കാമെന്നു തെളിയിക്കുമ്പോൾ അവരെ പാറാവിൽനിന്നു വിമോചിക്കുകയും അവനു അവിടുത്തെ കുടിയാനവൻെറ നിലയിൽ കാലയാപനം ചെയ്യുന്നതിനുള്ള സൌകര്യം നൽകുകയും ചെയ്യും. എന്നാലും ഗവമ്മെൻറ് അനുവാദം കൂടാതെ കടപ്പുറത്തു പോകയോ മറുകര കടക്കാൻ ശ്രമിക്കയൊ ചെയ്യരുത്. ഇൻഡ്യായിലുള്ള കുടുംബക്കാരിൽ വല്ലവക്കും ഇവരുടെകൂടെ വന്നു താമസിക്കണമെന്നുണ്ടെങ്കിൽ അതിനും അനുവാദം കൊടുക്കുന്നതായിരിക്കും. കുററക്കാരായി ഇവിടെ താമസിക്കുന്ന യാതൊരു പുരുഷൻെറയോ സ്ത്രീയുടെയോ, ഭാര്യയൊ ഭർത്താവൊ ഇൻഡ്യായിൽനിന്നു ഇവരുടെകൂടെ വന്നു താമസിക്കാൻ മനസ്സില്ലാത്തപക്ഷം വിവാഹമോചനം ഇവക്കു കൊടുക്കുകയും ഇവിടെയുള്ളവരിൽനിന്നു അവരുടെഇഷ്ടംപോലെ ഭാര്യാഭർത്താക്കന്മാരെ സ്വീകരിക്കുകയും ചെയ്യാം. പുരുഷന്മാക്കാണെങ്കിൽ സ്ത്രീകൾ താമസിക്കുന്ന സ്ഥലത്തു ഇയ്യാളെ കൊണ്ടുപോകയും സ്ത്രീകളെ നിരത്തിനിറുത്തിയതിൽനിന്നു ഇഷ്ടമുള്ളവരെ ഇവക്കു തെരഞ്ഞെടുക്കുകയും ചെയ്യാം. സ്ത്രീകൾക്കും ഇതുപോലെതന്നെയാണ് ഏപ്പാട്. എന്നാൽ ഈ ചടങ്ങിൻെറശേഷം രണ്ടുകൂട്ടരുടെയും പരസ്പരാനുമതിക്കു ശേഷമെ വിവാഹം ചെയ്യിക്കുകയുള്ളു. ഇങ്ങനെയുള്ള ഘട്ടങ്ങളിൽ തടസ്സം വളരെ അപൂർവ്വമായിട്ടു മാത്രമെ ഉണ്ടായിട്ടുള്ളു. ആൻഡമാൻദ്വീപിലെ ഏററവും ഉയൎന്ന ഭരണാധികാരി ചീഫ് കമ്മീഷണർ എന്നൊരുദ്യോഗസ്ഥനാണ്. ഇയാളുടെ കീഴിൽ ഒരു സൂപ്രണ്ടും ഒൻപതു അസിസ്റ്റൻറു സൂപ്രണ്ടന്മാരും ഉണ്ടു. ഇവരെല്ലാവരുംതന്നെ യൂറോപ്യന്മാരായിരിക്കണം. ഇതുകൂടാതെ ൧൨ ഓവർസീയർമാരുമുണ്ട്. ഇവരെല്ലാം ഇൻഡ്യാക്കാരാണ്. ഇവക്കുംപുറമെ പോലീസ്, മെഡിക്കൽ, പബ്ളിക്കുവക്ക്സ, വനംവകുപ്പ്, നാവികവകുപ്പ്, കൃഷിവകുപ്പ് മുതലായ തുറകളിൽ യൂറോപ്യന്മാരും ഇൻഡ്യാക്കാരും ആയ പല ജോലിക്കാരും ഉണ്ടു്. കൃഷിവകുപ്പിൻെറ മേലധികാരിയായിരിക്കുന്നതു ഒരു തിരുവിതാംകൂർകാരനും തിരുവല്ലാ കോവൂർ പരേതനായ അയ്യുവക്കീലിൻെറ പുത്രനുമാണു. കൊച്ചി ചീഫ് മെഡിക്കലാപ്സർ ദിവാൻ ബഹദൂർ ഡാക്ടർ വറുഗീസിൻെറ ജാമാതാവായ ഇദ്ദേഹം കോട്ടയം ആംഗ്ലിയാ പ്രോകത്തിഡറലിലെ ഇപ്പോഴത്തെ വികാരിയായ റവ. കോരയുടെ ഭാര്യാസഹോദരനുമാണ്. ഇവിടുത്തെ മെഡിക്കൽവകുപ്പിൽ ഒരുദ്യോഗസ്ഥനായിരിക്കുന്നതു കോട്ടയത്തു പാലത്തുങ്കൽ കുടുംബത്തിലെ ഒരംഗവും മിസ്റ്റർ പി. ഐ. ഉമ്മൻെറ സഹോദരനുമായ ഒരു ദേഹമാണ്. തിരുവിതാംകൂർ കൊച്ചിദേശക്കാരായ ഏതാനും തടവുകാരും ഈ ദ്വീപിലുണ്ടു്.

ആൻഡമാൻദ്വീപിൽ വൈപ്പർദ്വീപു എന്നൊരു സ്ഥലമുണ്ട്. ഇവിടെയാണ് ഇൻഡ്യായിൽനിന്നു പുത്തൻപുത്തനായി വരുന്ന കുററക്കാരെ താമസിപ്പിക്കുന്നത്.

ഇൻഡ്യായുടെ എല്ലാ ഭാഗങ്ങളിൽനിന്നും ഇവിടെ തടവുകാർ വന്നുകൊണ്ടിരിക്കുന്നു. മാസത്തിൽ ഒരിക്കൽ മാത്രമെ ഇവിടെ കപ്പൽ വരികയുള്ളു. ആ സമയത്തുമാത്രമെ അങ്ങോട്ടും ഇങ്ങോട്ടും യാത്രചെയ്യാൻ സാധിക്കുകയുള്ളു. നാനാദിക്കുകളിൽനിന്നും ഇവിടെ ആളുകൾ കുററക്കാരായി എത്തിക്കൊണ്ടിരിക്കുന്നതിനാൽ ഇവിടെ ഒരു പ്രത്യേക ഭാഷയില്ലെന്നുതന്നെ പറയാം. ഏകദേശം ഒരു ഭാഷ സംസാരിക്കാവുന്നവരെ ഗവമ്മെൻറിൽനിന്നു ഒരുമിച്ചു താമസിപ്പിക്കുന്നതല്ല. ഇവർ തമ്മിൽ വല്ലകൂട്ടുകെട്ടും ഉണ്ടാക്കാതിരിക്കാൻവേണ്ടിയാണ് ഇങ്ങനെ ചെയ്യുന്നത്.

൧൫,000 തടവുകാരെ നിയന്ത്രിക്കാൻ ഏകദേശം ൪൫൦ പേർ മാത്രമുള്ള സ്ഥിതിക്കും ഇങ്ങനെ വേണ്ട കരുതലുകൾ എല്ലാം ചെയ്യാതെ തരമില്ലല്ലൊ. ഇൻഡ്യായിൽ ഉപയോഗിച്ചുവരുന്ന സർവ്വഭാഷകളും ഇവിടെയും ഉണ്ട്. എന്നാൽ തങ്ങളുടെ കൂട്ടുകാരായ സ്നേഹിതന്മാരുടെ സുഖസ്ഥിതിയെപ്പററിയൊ മററു ലോകവർത്തമാനങ്ങളെപ്പററിയൊ ഒന്നുംതന്നെ അങ്ങോട്ടുമിങ്ങോട്ടും ഇവക്കു സ്വഭാഷയിൽ സംസാരിക്കാൻ നിർവ്വാഹമില്ലാതെയാണിരിക്കുന്നത്. പിന്നെ വല്ല ആംഗ്യവും കാട്ടാമെന്നല്ലാതെ ഒരു നിവൃത്തിയുമില്ല. ഇതിനാൽ ഗവമ്മെൻറിൽനിന്നു ഇപ്പോൾ പല ചെറിയ പള്ളിക്കൂടങ്ങളും സ്ഥാപിച്ചു ബാലന്മാരെ വിദ്യ അഭ്യസിപ്പിക്കാൻ ആരംഭിച്ചിട്ടുണ്ടു.

ഇവിടെയുള്ള തടവുകാരുടെ എല്ലാ ആവശ്യങ്ങളും ഗവമ്മെൻറിൽനിന്നാണു നടത്തുന്നത്. എന്നാൽ ഇവരെല്ലാം തന്നെത്താൻ പോററുന്നവരായിത്തീരുന്നതിനു ഗവമ്മെൻറിൽനിന്നും എല്ലാവരെയും ഓരോതരം പണികളും പഠിപ്പിച്ചുവരുന്നുണ്ട്. ഇതുനിമിത്തം ഗവമ്മെൻറുവക ചെലവു കുറെ ലഘുപ്പെട്ടിട്ടുമുണ്ട്.

ഈ ദ്വീപിൽനിന്നും ഇപ്പോൾ ഗവമ്മെൻറിലേക്കു അധികം മുതലെടുപ്പുണ്ടായിക്കൊണ്ടിരിക്കുന്നതു വനംവകുപ്പിൽനിന്നാണ്. ആയിരം തടവുകാരിൽ അധികം ഈ വകുപ്പിൽ ജോലിചെയ്യുന്നുണ്ട്. ബർമ്മായിലെപ്പോലെ ഇവിടുത്തെ തടികളെ ഇറക്കുന്നതിനു ആനകളെയാണു ഉപയോഗിച്ചുവരുന്നത്. ആനകൾ ഈ വക തടികളെ വനങ്ങളിൽനിന്നും വലിച്ചു പ്രത്യേക ജലസൌകര്യമുള്ള സ്ഥലങ്ങളിൽ ആക്കിക്കൊടുക്കുന്നു. അവിടെനിന്നു ചെങ്ങാടംകെട്ടി അറപ്പുയന്ത്രം സ്ഥാപിച്ചിട്ടുള്ള മറെറാരു ദ്വീപിലേക്കു കൊണ്ടുപോയി അറുത്തു ഉരുപ്പടികളാക്കി വിദേശങ്ങളിലേക്കു കപ്പൽ കയററുന്നു. പബ്ളിക്കുവർക്ക്സ്ഡിപ്പാർട്ടുമെൻറാണു കൂടുതൽ സാമത്ഥ്യമുള്ള ജോലിക്കാരെ വെച്ചുകൊണ്ടിരിക്കുന്നതു. ഇതിലെ ജോലിക്കാരായ തടവുകാരിൽ ഒട്ടുമിക്കവരും ഈ വക ജോലികൾ മുമ്പെ പഠിച്ചിട്ടുള്ളവരാണ്. ദ്വീപിലുള്ള സകലവിധമായ മന്ത്രസാമഗ്രികളുടെയും ക്രമമായ നടത്തിപ്പിൽ ഇവക്കാണു ചുമതല. ഇരുമ്പു തകരം, പിത്തള, ചെമ്പു, തുകൽ മുതലായവകൊണ്ടുള്ള വേലകളും തയ്യൽ നെയ്ത്ത് മുതലായ എല്ലാത്തരം ജോലികളും ഇവിടെ നടത്തിവരുന്നു. വിദ്യുച്ഛക്തികൊണ്ടുള്ള പല ജോലികളും ഇവിടെ ചെയ്തുവരുന്നുണ്ട്. നാവികവകുപ്പിന്റെ ചുമതലയിലാണ് അവിടെയുള്ള അനവധി തിമ്പോട്ടുകൾ വള്ളങ്ങൾ മുതലായവ സ്ഥിതിചെയ്യുന്നതു.

ഇൻഡ്യൻ മെഡിക്കൽസർവ്വീസിലെ ഒരു സീനിയർ മെഡിക്കലാപ്സരുടെ കീഴിൻ ഏഴാസ്പത്രികളും ഡാക്കുറന്മാരുമുണ്ട്. ഇവയിൽ നാലെണ്ണം സിവിൾ ആസ്പത്രികളും മൂന്നെണ്ണം ജെയിലാസ്പത്രികളുമാണ്.

അക്രമങ്ങളായ ഓരോ കുററങ്ങൾ ചെയ്തിട്ടു തടവുകാരായി അയച്ചിട്ടുള്ള ഇവരിൽ ഒട്ടു മുക്കാൽ ഭാഗവും കാലക്രമേണ മര്യാദക്കാരായിത്തീരുകയും മാനമായി കാലയാപനം ചെയ്തുവരികയും ചെയ്യുന്നു. ചില സന്ദർഭങ്ങളിലെ ഇവരുടെ പ്രവൃത്തികൾ രാജഭക്തിദ്യോതകമായി തീരാറുണ്ട്. ഇവിടുത്തെ സ്ത്രീകളായ ഏതാനും തടവുകാർ ഒരു സന്ദർഭത്തിൽ കാണിച്ച ധീരതനിമിത്തം അവക്കെല്ലാം മാപ്പു കൊടുക്കയുണ്ടായി. ഏതാനും നാളുകൾക്കുമുമ്പെ ഒരു വലിയ കപ്പൽ ഈ ദ്വീപിന്റെ സമീപം വെച്ചു ഭയങ്കരമായ ഒരു ചുഴലിക്കാററിൽ അകപ്പെട്ട് തീരത്തിലേക്ക് അടിഞ്ഞുകയറി അതിനകത്തുണ്ടായിരുന്ന സകലരും നശിച്ചുപോകുമെന്ന മട്ടായി. തടവുകാരായ ഒരുകൂട്ടം സ്ത്രീകൾ ഇതു കാണുകയും അവർ കരയ്ക്കുനിന്നു ഓരോരുത്തരായി കൈകോർത്തുപിടിച്ച് കപ്പലിന്റെ അടുക്കലേററം എത്തുകയും അതിലുണ്ടായിരുന്ന എല്ലാവരെയും രക്ഷപെടുത്തുകയും ചെയ്തു.

വലിയ വലിയ കുററങ്ങൾ ചെയ്തിട്ടു തടവുകാരായി ഇറക്കുമതി ചെയ്തിട്ടുള്ള ഈ ആളുകൾ എല്ലാം പ്രായേണ മര്യാദക്കാരായിട്ടാണ് കണ്ടുവരുന്നത്. അല്ലെങ്കിൽ ൧൫,000 പേർ കലഹിച്ചാൽ ൧൫൦ വെള്ളക്കാരും ൩൦൦ ഇൻഡ്യന്മാരും ചേർന്നതായ ഒരു പട്ടാളത്തിന് ഇവരെ കീഴ്പ്പെടുത്താൻ സാധിക്കുമോ?

# രസതന്ത്രം.

( ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠൻ ഉണ്ണി )

(തുടച്ച)

ഭൌമദിവ്യജാഠരാദിഭേദേന വിഭിന്നമായ അഗ്നി പഞ്ചഭൂതങ്ങളിൽ ഒന്നെന്നാണല്ലൊ വേദാന്തികളും വൈശേഷികന്മാരും ഉൽഘോഷിക്കുന്നതു്. എന്നാൽ ഈ അഗ്നി പ്രകൃതിശാസ്ത്രരീത്യാ ദ്രവ്യമേ അല്ല എന്നു പറയുമ്പോൾ മിക്കവൎക്കും വിസ്മയം തോന്നിയേക്കാം. എന്നു മാത്രമല്ല, ക്രിയയിലാണ് അഗ്നി അന്തൎഭവിക്കുന്നതെന്നുകൂടി കേൾക്കുമ്പോൾ ഒരുപക്ഷെ ഈ ആൾക്കു ചിത്തഭ്രമമാണെന്നുംകൂടി വിചാരിച്ചേക്കാം. വാസ്തവം വിചാരിച്ചാൽ അഗ്നി ദ്രവ്യവിശേഷമല്ല ക്രിയാഭേദമാകുന്നു ഇതെന്നു തെളിയുന്നതാണ്. ഈ സിദ്ധാന്തത്തെ സ്ഥാപിക്കുന്നതിനായി നമുക്കു ദീപത്തെത്തന്നെ സ്വീകരിക്കാം. എണ്ണ ഒഴിച്ചിട്ടുള്ള വിളക്കിലെ തിരിയുടെ അററത്താണല്ലൊ ദീപം പ്രകാശിക്കുന്നതു്. വിളക്കിൽ കിടക്കുന്ന എണ്ണ വത്തികോദരത്തിലുള്ള സൂക്ഷ്മദ്വാരങ്ങൾവഴി അഗ്രത്തിൽ ചെന്നുചേരുന്നു. അവിടെ ഊഷ്മസംയോഗമുണ്ടാകുമ്പോൾ അതിനടുത്തുള്ള ആകാശത്തിൽ സ്ഥിതിചെയ്യുന്ന അമ്ളജനകവാതകവും തൈലത്തിൽ ചേൎന്നിരിക്കുന്ന അബ്ജനകം അംഗാരം ഇവയുമായി രാസയോഗമുണ്ടാകുന്നു. അംഗാരം കത്തിക്കരിഞ്ഞ കരിപോലുള്ള ഒരു തത്വവിശേഷമാണ്. ചുരുക്കിപ്പറഞ്ഞാൽ ജ്വലനമെന്നുള്ളതു അബ്ജനകം അംഗാരം ഇവയിൽ ഒന്നിനോടൊ രണ്ടിനോടുംകൂടയോ തത്വാന്തരങ്ങളോടുകൂടിയോ അമ്ളജനകത്തിനുണ്ടാകുന്ന രാസയോഗമാണെന്നു വേണം വിചാരിപ്പാൻ. ക്രിയാസഹകൃതമായ ഈ പ്രകാശത്തെയാണ് അഗ്നി എന്നു നാം വ്യവഹരിക്കുന്നതു്. സൌകൎയ്യത്തിനായി തത്വങ്ങൾക്കു അമ്ളജനകത്തോടുള്ള രാസഘടനത്തിനു പചനം എന്നു പേരിടാം. ഊഷ്മാവോടുകൂടിയെ പചനമുണ്ടാകുന്നുള്ളു. എവിടെയാണൊ അത്യധികമായ പചനമുണ്ടാകുന്നതു. അവിടെ പ്രകാശം ദൃശ്യമായിത്തീരുന്നു. അല്ലാത്ത സ്ഥലത്തു ദൃശ്യമാകുന്നില്ല എന്നു മാത്രമേയുള്ളു. പ്രകാശമെന്നുള്ളതു തന്നെ ആകാശപരമാണുക്കളുടെ ചലനംകൊണ്ടുണ്ടാകുന്നതാണ്. ആകപ്പാടെ പ്രകാശത്തോടുകൂടിയ പചനം തന്നെയാണു അഗ്നി എന്നു സിദ്ധമായി.

ആകട്ടെ ദീപജ്വലനത്തിൽ പചിതങ്ങളായ അംഗാരാബ്ജനകങ്ങൾ ഏതുരൂപത്തിലാണു പരിണമിക്കുന്നതു്. അമ്ളജനകത്തോടുകൂടി രാസയോഗമുണ്ടായാൽ ജലമുണ്ടാകുന്നു എന്നു മുൻപുതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. അപ്രകാരമുണ്ടാകുന്ന ജലം ഊഷ്മസംയോഗംമൂലം മരുത്തായി ആകാശത്തിൽ വ്യാപിക്കുന്നു. ശൈത്യംമൂലം ഒരുപക്ഷെ ദ്രവിച്ചു സന്നിഹിതപദാൎത്ഥത്തിൽ ലയിച്ചു എന്നും വരാം. അംഗാരരാസയോഗം അംഗാരാമ്ളവാതകത്തെ ഉണ്ടാക്കിത്തീക്കുന്നു. ഇതു ആകാശത്തിൽ വ്യാപിക്കുകയും ചെയ്യുന്നു. പാകാദികൾക്കായി ഉപയോഗിക്കുന്ന അഗ്നിയുടെയും സ്ഥിതി ദീപപ്രജ്വലനത്തെ തന്നെ അനുകരിക്കുന്നു എന്നു മനസ്സിലാക്കണം. ദിവ്യാഗ്നി എന്നുള്ളതു മുൻപറഞ്ഞ വൈദ്യുതശക്തിയുടെ ഭേദമാണ്. ഉദരാഗ്നി ലൌകികാഗ്നിപോലെ തന്നെ പചനനിമിത്തമുണ്ടാകുന്നതാണ്. ആകരജങ്ങളായ സുവൎണ്ണാദികൾ തത്വഭേദങ്ങളുമാണല്ലൊ.

സൎവ്വപ്രാണിസഞ്ചയങ്ങളുടേയും ജീവനത്തെ നിലനിറുത്തിക്കൊണ്ടുപോകുന്നതും അദൃശ്യമായി ഭൂപൃഷ്ഠത്തിൽ സൎവ്വത്രവ്യാപിച്ചുകിടക്കുന്നതുമായ ഒരു പദാൎത്ഥമാണു വായു. വായുഗതഭൂയോധൎമ്മവിശിഷ്ടതേ്വന ഇതിനെ വായുപൎയ്യായമായ ശ്വസനപദത്താൽ ശാസ്ത്രീയവ്യവഹാരമനുസരിച്ചു വ്യവഹരിച്ചുകൊള്ളാം. ഭൂപൃഷ്ഠത്തിൽനിന്നും ഏകദേശം അമ്പതു ക്രോശം വരുന്ന ആകാശഭാഗം മുഴുവൻ ഇതു നിറഞ്ഞിരിക്കുന്നു. ശ്രുതിയിൽ അന്തരിക്ഷമെന്നു ആമ്നാതമായിട്ടുള്ളതും ജ്യോതിശ്ശാസ്ത്രത്തിൽ അവഹസ്കന്ധമെന്നു വ്യവഹരിക്കപ്പെട്ടിട്ടുള്ളതും ഭൂമിയുടെ ആവരണമെന്നപോലെ സ്ഥിതിചെയ്യുന്നതുമായ ഇതിനെ തന്നെയാണു ശ്വസനമണ്ഡലമെന്നു ശാസ്ത്രകാരന്മാർ ഉൽഘോഷിക്കുന്നതു്. രണ്ടുമൂന്നു വായുക്കളുടെ അന്യോന്യസംഘാതമാണു ശ്വസനൻ. ഇതിൽ നൂററിനു ൨൧ ഭാഗം അമ്ളജനകവും ൭൮ ഭാഗം നൈറ്ട്രജനമാകുന്നു. ജലബാഷ്പം അംഗാരാമ്ളം ഇവയുടെയും എത്രയും അല്പമായ ഒരു ഭാഗവും

ഇതിലന്തർഭവിച്ചിരിക്കുന്നു. ശ്വാസനമണ്ഡലമെന്നു ഒന്നുണ്ടെന്നും അതിന്റെ ഉപയോഗം നിരവധിയാണെന്നും നമ്മുടെ പൂർവ്വപുരുഷന്മാർ തന്നെ യുക്ത്യനുസരണം സമർത്ഥിച്ചിട്ടുള്ളതാണ്.

> "നാഭിസ്ഥഃ പ്രാണപവനഃ സ്പൃഷ്ട്വാ ഹൃൽകമലാന്തരം
> കണ്ഠാൽ ബഹിർവ്വിനിര്യ്യാതി പാതും വിഷ്ണുപദാമൃതം
> പീത്വാചാംബരപീയൂഷം പുനരായാതി വേഗതഃ
> പ്രീണയൻ ദേഹമഖിലം വ്യാപയൻ ജാഠരാനലം
> ശരീരപ്രാണയോരേവം സംയോഗാദായുരുച്യതേ"

എന്നാണു ഭഗവാൻ ശാർങ്ങധരൻ തന്നെ പറഞ്ഞുകാണുന്നത്. ഇവിടെ വിഷ്ണുപദാംബരപീയൂഷശബ്ദങ്ങളെക്കൊണ്ടു തീർച്ചയായും സകല ജന്തുജീവനസാധനമായ അമ്ളജനകവാതകത്തെത്തന്നെയായിരിക്കണം അദ്ദേഹം പരാമർശിച്ചിട്ടുള്ളത്.

പ്രകരണവശേന ജീവികളുടെ നിശ്വാസോച്ഛ്വാസക്രമത്തെക്കുറിച്ചു അല്പം പറയേണ്ടിയിരിക്കുന്നു. ഉച്ഛ്വാസം നിമിത്തം മുഖവിവരത്തിൽകൂടി ശ്വാസനമണ്ഡലത്തിൽനിന്നും അല്പം ശ്വാസനൻ പ്രാണിശരീരാന്തർഭാഗത്തിൽ കടന്നുകൂടുന്നു. മുഖവിവരത്തിൽകൂടി ഉള്ളിൽ പ്രവേശിച്ച ആ ശ്വാസനൻ നെഞ്ചിനകത്തുള്ള രക്തധമനികളുമായി സംയോജിക്കുന്നു. ഈ അവസരത്തിൽ രക്തത്തോടു കലർന്നിരിക്കുന്ന അംഗാരാദികളുമായി അമ്ളജനകത്തിനു രാസയോഗമുണ്ടാകുന്നു. ഇതിൽനിന്നും അംഗാരാമ്ളവാതകമുണ്ടാകുകയും അതു നിശ്വാസമായി വെളിയിലേക്കു പുറപ്പെടുകയുമാണു ചെയ്യുന്നത്. ഇപ്രകാരം എല്ലാസമയത്തും അനന്തകോടി പ്രാണികൾ അന്തരീക്ഷത്തിൽനിന്നും ജീവനോപയോഗിയായ അമ്ളജനകവാതകത്തെ ഉള്ളിലേക്കു എടുക്കുകയും അംഗാരാമ്ളത്തെ വെളിയിലേക്കു വിടുകയും ചെയ്യുന്നതുകൊണ്ടു സദാ അന്തരീക്ഷം മലിനമായിരിക്കാനെ ഇടയുള്ളു. അംഗാരാമ്ളമാകട്ടെ പ്രാണിജീവിതത്തെ ഹനിക്കുന്നതും വിഷമയമായിട്ടുള്ളതുമാകുന്നു. ഈ വിധത്തിൽ അംഗാരാമ്ളവാതകം അന്തരീക്ഷത്തിൽ വ്യാപിക്കുകയും അമ്ളജനകം തീരെ ഇല്ലാതെവരികയും ചെയ്യുന്നപക്ഷം ജീവജാലങ്ങളുടെ കഥ എന്തായിരിക്കും. ഈ ഒരു നില വന്നുചേരാതെ ഇരിക്കുന്നതിനായി വിധിയാൽ തന്നെ ഒരു പരിപാടി വായുശുദ്ധീകരണത്തിനായി വിനിർമ്മിച്ചിട്ടുണ്ട്. മനുഷ്യജാതിക്കു ദേഹാരോഗ്യദായകമായ രക്തത്തെ ശുദ്ധിയാക്കുന്നതിനായി അമ്ളജനകത്തെ ഉള്ളിലേക്കെടുക്കുകയും രക്തത്തിലുള്ള അംഗാരത്തോടു കൂടികലർന്ന അംഗാരാമ്ളമായി വെളിയിലേക്കു പുറപ്പെടുകയും ചെയ്യുന്ന അവസരത്തിൽ തന്നെ തരുലതാദികൾ പുഷ്പഫലാദിവിനിർമ്മിതിക്കായി അംഗാരാമ്ളത്തെ സ്വീകരിക്കുകയും അതിലുള്ള അമ്ളജനകത്തെ വിസർജിക്കുകയുമാണു ചെയ്യുന്നത്. അംഗാരാമ്ളത്തിലെ അംഗാരഭാഗം പോയാൽ പിന്നിട്ടുള്ളതാണു അമ്ളജനകമെന്നതു സ്പഷ്ടമാണല്ലൊ. ജംഗമങ്ങൾക്കു വേണ്ടതു സ്ഥാവരങ്ങൾക്കാവശ്യമില്ല, സ്ഥാവരങ്ങൾക്കു വേണ്ടതു ജംഗമങ്ങൾക്കും ആവശ്യമില്ല. വിധിയുടെ സൃഷ്ടിവിധാനപരിപാടി എത്ര മഹത്തരമായിരിക്കുന്നു എന്നു നോക്കുക. സ്ഥാവരജംഗമങ്ങൾ ഈ വിധത്തിൽ അന്തരീക്ഷത്തെ ദൂഷിപ്പിച്ചും ശുദ്ധമാക്കിയും സ്ഥിതിചെയ്യുന്നതുകൊണ്ടു ഒരുകാലത്തും അതിനൊരു അനിയതദശ വന്നുചേരുന്നില്ല. വൃക്ഷാദികമ്പനഹേതുവായ വായു ചലനാവസ്ഥയിൽ സ്ഥിതിചെയ്യുന്ന ശ്വാസനൻ തന്നെയാണ്.

ആകാശസ്വഭാവം ഇതേവരെ ശരിയായി ആരും നിർണ്ണയിച്ചിട്ടില്ല. ഏററവും ലഘുവും സൂക്ഷ്മവുമായ ഒരു ദ്രവ്യമാണെന്നാണു പലരുടെയും സങ്കല്പം. അങ്ങിനെ ആണെങ്കിൽ ശബ്ദഗുണമാകാശം എന്നുള്ള വൈശേഷികമതം എങ്ങിനെ ഉണ്ടായി. പ്രകൃതിശാസ്ത്രരീത്യാ ശബ്ദം ശ്വാസനഗുണമാണു അല്ലാതെ ആകാശത്തിന്റെ ഗുണമല്ല. ശബ്ദം ശ്രവണഗോചരമായിത്തീരുന്നതാകട്ടെ ഈ രീതിയിലാണ്. കണ്ഠാദിസ്ഥാനങ്ങളിൽ ജിഹ്വാഗ്രവ്യാപാരംകൊണ്ടു മുഖവിവരസന്നിഹിതമായ ശ്വാസനനിൽ വക്താവ് ഒരു ചലനമുണ്ടാക്കിത്തീർക്കുന്നു. ആ ചലനം അവിടെനിന്നും അതിനടുത്ത അണുക്കളെ ചലിപ്പിക്കുന്നു. ആ ചലനം അതിനടുത്ത പരമാണുക്കളെ ബാധിക്കുന്നു. ഈ വിധത്തിൽ ശ്രോതാവിന്റെ കർണ്ണാന്തർഗ്ഗതമായ ശ്വാസനനിൽ വ്യാപിക്കുന്നു. പിന്നീടു ഇന്ദ്രിയസമ്പർക്കത്തെ ഉണ്ടാക്കിത്തീർക്കുകയും ജ്ഞാനഗോചരമായിത്തീരുകയും ചെയ്യുന്നു. പൃഥിവിയെപ്പററി ഇനി ഒരവസരത്തിൽ പറഞ്ഞുകൊള്ളാം.

# രാക്ഷസമദാപഹരണം.

എം. ആർ. നായൻ, ബി. ഏ. (HON'S)

(തുടച്ച്)

## പ്രഥമാസ്ത്രം ആമുഖം.

---

പുതിയ പ്രസ്ഥാനത്തിൻെറ വിരോധികളെപ്പററി പ്രസ്താവിച്ചുവല്ലോ. കാലചക്രത്തെ പിടിച്ച് പിന്നോക്കം തള്ളുവാൻ ശ്രമിച്ച് ഒടുക്കം അതിന്നടിയിൽത്തന്നെ വീണു ചതഞ്ഞുപോകയാൽ, അനുകരണീയമായ വിധത്തിലല്ലെങ്കിലും, തങ്ങളുടെ പേരിനെ നിലനിത്തുവാൻ സാധിച്ചിട്ടുള്ള ചില നിരൂപകന്മാരെ ഏതു സാഹിത്യചരിത്രം പരിശോധിച്ചാലും കാണാവുന്നതാണ്. പതിനെട്ടാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഇംഗ്ലീഷുകവികളിൽ പ്രധാനന്മാരായിരുന്ന പോപ്പിൻെറയും, ഡ്രൈഡൻെറയും കൃതികൾ ഭാഷാശുദ്ധി, പ്രയോഗചാതുര്യം, രചനാസൌഷ്ഠവം ഇത്യാദി ഗുണങ്ങൾ ഹേതുവായി വളരെ ശ്ലാഘനീയങ്ങളായിരുന്നുവെങ്കിൽക്കൂടി, അവരുടെ ശേഷം പിന്നീടു കവിതയെഴുതിയ കൂട്ടരുടെ കൃതികളിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയ കൃത്രിമതാപം കണ്ടു മനസ്സുമടുത്ത വേർഡ്സ്വത്ത്, കോളറിഡ്ജ്, ഷെല്ലി, കീററ്സ് മുതലായ കവികൾ, പത്തൊമ്പതാം നൂററാണ്ടിൻെറ ആദ്യഘട്ടത്തിൽ, ഷേക്സ്പീയർ, സ്പെൻസർ മുതലായ പൂർവ്വകവികൾ അനുസരിച്ചിരുന്ന കവിതാപ്രസ്ഥാനത്തെ പുനരുജ്ജീവിപ്പിച്ച വിവരം ഇംഗ്ലീഷുസാഹിത്യചരിത്രം വായിച്ച ഏതൊരാളും അറിയുന്നതാണല്ലോ. ഇവരിൽ ഷെല്ലിയേയും, കീററ്സിനേയും അധിക്ഷേപിച്ച് "എഡിൻബറോ റിവ്യൂ," "ക്വാർട്ടർളി റിവ്യൂ" മുതലായ മാസികകളിൽ അന്നത്തെ ചില നിരൂപകവേഷധാരികൾ എഴുതിയ ചില വിമശനങ്ങൾ, ഇന്നത്തെ "കവികുലാന്തക"ന്മാരുടേയും "കവിരാക്ഷസ"ന്മാരുടേയും ലേഖനങ്ങൾ പൂർവ്വജന്മങ്ങളിൽ സ്വീകരിച്ചിരുന്ന രൂപാന്തരങ്ങളോ എന്നു തോന്നുമാറു്, ഇംഗ്ലീഷുസാഹിത്യചരിത്രത്തിൽ ഇന്നും കാണ്മാനുണ്ട്. ആ മഹാകവികളും, അവർ മഹാകവിബിരുദത്തിന്ന് അഹന്മാരല്ലെന്നു തങ്ങൾ തെളിയിച്ചുവെന്നഭിമാനിച്ച നിരൂപകന്മാരും ജീവിച്ചിരുന്നതു നൂറു കൊല്ലങ്ങൾക്കു മുമ്പായിരുന്നു. ഷെല്ലിയും കീററ്സും, തിരുവാതിരയും ചോതിയുംപോലെ, അക്ഷയജ്യോതിസ്സുകളായി ആംഗ്ലേയസാഹിത്യനഭോമണ്ഡലത്തിൽ മിന്നിക്കൊണ്ടിരിക്കുന്നു. അവരെ അപഹസിച്ച് "സ്വഗവ്വത്തെ മിന്നിച്ച തത്തിപ്പാറി"യ അന്നത്തെ വിമശകന്മാരായ മിന്നാമിനുങ്ങുകളാകട്ടെ, നിഷ്പ്രഭങ്ങളായി, നിശ്ചേഷ്ടങ്ങളായി, നിർജ്ജീവങ്ങളായി മണ്ണിൽക്കിടക്കുകയും ചെയ്യുന്നു! ["ഭൂലോകപ്രസിദ്ധന്മാരായ പാശ്ചാത്യവിദ്വാന്മാരുടെ കൃതികളെപ്പോലും ഇങ്ങനെ നിഷ്കരുണം വിമശിച്ചിട്ടുള്ളതാണ്. അതിൽനിന്ന് ഇരുകൂട്ടക്കും പല നല്ല പാഠങ്ങൾ പഠിക്കാൻ ഇടയാകയും ചെയ്തിട്ടുണ്ട്"* എന്നൊക്കെ തട്ടിമൂളിച്ച മിസ്റ്റർ ടി. കെ. ബാലകൃഷ്ണനോട് സമയമുള്ളപ്പോൾ ഇംഗ്ലീഷുസാഹിത്യചരിത്രം ഒന്നു വായിച്ചു നോക്കി ഈ "നിഷ്കരുണ വിമശന"ങ്ങളുടെ സമ്പ്രദായത്തേയും അനന്തര ചരിത്രത്തേയും കുറച്ചുകൂടി വ്യക്തമായി മനസ്സിലാക്കുവാൻ ഞാൻ ഉപദേശിക്കുന്നു—ആ വാക്ക് അദ്ദേഹത്തിന്നു അത്ര രുചിക്കുന്നില്ലെങ്കിൽ, അപേക്ഷിക്കുന്നു!]

ഈ നിരൂപകവഗ്ഗത്തിൽപ്പെട്ടതാവുന്ന ഒരു രാക്ഷസനാണ് തനിക്ക് അധൃഷ്യയായ കൊച്ചുസീതയുടെ നേരെ ചന്ദ്രഹാസവുമോങ്ങി പോഷിണിയുടെ കഴിഞ്ഞ കുറെ ലക്കങ്ങളിലായി വെളിപ്പെട്ടിരുന്നത്.

പറയുന്നതിനിടയ്ക്ക്—ഇവരൊക്കെ ഏതു മുഹൂത്തത്തിലാണാവോ ഇത്ര അവരവക്ക് തന്നെ പേരിട്ടതു്? ഈ പേരുകളുടെ ഔചിത്യം അവർ മനസ്സിലാക്കിയിരുന്നുവെങ്കിൽ ഈ ചുകന്ന താടികൾ തീച്ചയായും വേഷപ്പകച്ച വരുത്തിട്ടേ പുറത്തിറങ്ങുമായിരുന്നുള്ളു. തങ്ങൾ "കവികുലാന്തക"ന്മാരും "കവിരാക്ഷസ"ന്മാരുമാണെ

---

* "ഭാഷാപോഷിണി"—പു൨൦ ന൨. ലക്കം ൪൦ (ഇടവം). "കൊച്ചുസീത—ടി. കെ. ബാലകൃഷ്ണൻ" പെയിജ് ൨൭൪, ൨൭൨.

ന്നു വിളിച്ചുപറയുന്നതു് അഭിമാനാർഹമാണെന്നു് മനസ്സിലാക്കിയിരിക്കുന്ന ഈ പാവങ്ങളുടെ ശുദ്ധതയ്ക്കു നമസ്കാരം!

"കവികുലാന്തകൻ!!"—"കവിരാക്ഷസൻ!!"—ഇവർ തങ്ങൾക്കു പററുന്ന പേരുകളെ തങ്ങൾതന്നെ കണ്ടുപിടിച്ചു് ഭാവിയിലെ ഭാഷാസാഹിത്യചരിത്രകാരന്മാരുടെ ബുദ്ധിമുട്ടു പകുതി കുറച്ചിരിക്കുന്നു. കവികുലാരാധകന്മാരും കവിതാസ്നേഹികളുമായ യഥാർത്ഥ നിരൂപകന്മാരുടെ സദസ്സിൽനിന്നു് ബഹിഷ്കരണത്തെ മാത്രമേ തങ്ങൾ പ്രതീക്ഷിക്കുകയും അർഹിക്കുകയും ചെയ്യുന്നുള്ളുവെന്ന വാസ്തവം മറെറാരാളെക്കൊണ്ടു പറയിക്കുന്നതിൽ അവക്കുള്ള വൈമനസ്യം തന്നെ!

"കൊച്ചുസീതയും നിരൂപണവും * എന്ന തലക്കെട്ടോടുകൂടെ ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്ന സി. ജി. അനന്തൻപിള്ള അവർകളോടും രണ്ടു വാക്കു പറയുന്നതിനുള്ള അവസരവും ഇതുതന്നെയാണു്. മിസ്റ്റർ പിള്ള ഇടപ്പള്ളിവെച്ചു് നടത്തപ്പെട്ടുവെന്നു് പറയുന്ന "കവിരാക്ഷസദഹന"ത്തെപ്പററി വളരെ ക്ഷുബ്ധനായിരിക്കുന്നു. ഈ "ദഹന"ത്തെക്കുറിച്ചു് യാതൊന്നും എനിക്കറിഞ്ഞുകൂടാ; പക്ഷെ വാദത്തിന്നുവേണ്ടി, അങ്ങനെ ഒന്നുണ്ടായെന്നു് വിചാരിക്കുക: അതിൽ എന്താണു്, ഹേ, തരക്കേടു്? കവിരാക്ഷസപ്രഭൃതികൾ തങ്ങൾക്കു തന്നെ പേരു വിളിക്കുമ്പോളല്ലേ, മിസ്റ്റർ പിള്ളേ, അതിനെപ്പററി ആലോചിക്കേണ്ടതു്? കവിരാക്ഷസന്മാരേയും, കവികുലാന്തകന്മാരേയും ഏതു സാഹിത്യലോകത്തിലെങ്കിലും ജീവിക്കുവാൻ സമ്മതിക്കുന്നതു് അഭ്യുദയകരമായിത്തീരുകയില്ലല്ലോ! "സത്യവിരോധി" എന്നോ, "സജ്ജനവിദ്ധ്വംസി" എന്നോ പേരുവെച്ചു് നിങ്ങൾ ഒരു ലേഖനം എഴുതുകയും, തൽഫലമായി ഒരു സജ്ജനവിദ്ധ്വംസിയുടേയോ, സത്യവിരോധിയുടേയോ പ്രതിമ ആളുകൾ ദഹിപ്പിക്കുകയും ചെയ്താൽ (അവർ അങ്ങനെ ചെയ്തതിൻെറ കാരണം എന്തെങ്കിലുമാകട്ടെ) നിങ്ങൾക്കോ നിങ്ങളുടെ സ്നേഹിതന്മാക്കോ ആവലാതിപ്പെടാമോ എന്നാണു് ഞാൻ ചോദിക്കുന്നതു്. നേരെമറിച്ചു് സ്വന്തം പേരോ, അല്ലെങ്കിൽ ഭാഷാഭിമാനി, കവിതാസ്നേഹി, ദുഷ്ടവികുലാന്തകൻ മുതലായ പേരുകളിൽ ഏതെങ്കിലും ഒന്നോ ലേഖകൻ ഉപയോഗിച്ചിരുന്നുവെങ്കിൽ ആ പേരിൽ ഒരു പ്രതിമയെ ദഹിപ്പിക്കുന്നതു് നീചവും, ക്ഷന്തവ്യമല്ലാത്തതുമായ ഒരു സാഹസമോ, ഒരു വല്ലാത്ത വങ്കത്തമോ ആയിത്തീരുമായിരുന്നു. ധൈര്യമാണെങ്കിൽ രാക്ഷസനില്ല; സൽബുദ്ധിയുമില്ല; എന്തു ചെയ്യും!

പോഷിണി പത്രാധിപരേയും ചിലർ കുററപ്പെടുത്തിട്ടുണ്ടെന്നു് മിസ്റ്റർ പിള്ള പറയുന്നു. ഉണ്ടെങ്കിൽ കവിരാക്ഷസനെപ്പോലുള്ളവർ വേറെയുമുണ്ടെന്ന വ്യസനസൂചകമായ സംഗതിയാണു് അതു കുറിക്കുന്നതു്. കവിരാക്ഷസൻ ദോഷാരോപണം ചെയ്യുന്നതുകൊണ്ടു് വള്ളത്തോൾ കവിതയെഴുതാതിരുന്നേക്കുമോ എന്നു് ചിലർ തെററിദ്ധരിച്ചേക്കാവുന്നതുപോലെയാണു്, പോഷിണിപത്രാധിപരെ കുററപ്പെടുത്തിയതുകൊണ്ടു് അദ്ദേഹം ലേഖകന്മാരുടെ ശകാരത്തെ ഭയന്നു് മേലിൽ നിരൂപണങ്ങൾ പ്രസ്തുത മാസികയിൽ ചേക്കാതിരുന്നേക്കുമോ എന്നു മിസ്റ്റർ പിള്ള ശങ്കിക്കുന്നതു്. ഇല്ല, മിസ്റ്റർ പിള്ളേ, ഇന്നത്തെ നിരൂപകന്മാരായ മിസ്റ്റർ കവിരാക്ഷസരും, നിങ്ങളും, ഞാനുമൊക്കെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞു വിസ്മൃതികോടിയിൽ തള്ളപ്പെടുന്ന കാലത്തു്, വള്ളത്തോളിൻെറ കൃതികളുടെ ഭാവിയിൽ പുറപ്പെടാനിരിക്കുന്ന പതിപ്പുകളും, പോഷിണിയുടെ ലക്കങ്ങളും ഭാഷാസാഹിത്യത്തെ അലങ്കരിച്ചും പോഷിപ്പിച്ചുംകൊണ്ടിരിക്കും. ഇതൊന്നും അവയ്ക്കു ബാധകങ്ങളല്ല.

പോഷിണിയുടെ ഇടവം ലക്കത്തിൽ, രാക്ഷസൻെറ ലേഖനപരമ്പരയെ ഒരു സമയം പത്രാധിപർ ഇടയ്ക്കുവെച്ചു തടഞ്ഞുകളയുമോ എന്നുള്ള ഭയത്തോടുകൂടെ ചാടിവന്നു്, വെളിപ്പെട്ടു്, തൊഴുകയ്യുമായി, പത്രാധിപരോടു് "നിത്തരുതേ!" എന്നു ദയനീയമായ വിധത്തിൽ അപേക്ഷിച്ച മിസ്റ്റർ ടി. കെ. ബാലകൃഷ്ണനെ സമാധാനിപ്പിക്കയും ഇവിടെത്തന്നേ കഴിച്ചുകളയാം. മിസ്റ്റർ ബാലകൃഷ്ണൻെറ നിഷ്പക്ഷനിരൂപണവാത്സല്യത്തിൻെറ ഉള്ളിൽ ഒളിച്ചുനില്ക്കുന്ന സത്വത്തെ ഞാൻ വെളിച്ചത്താക്കുന്നി

* ഭാഷാപോഷിണി — പുറം ൩൩. ലക്കം ൨, ൧൧൦൯ കന്നി ൩൧—ന്നു.

ല്ല. കവനകൌമുദിയിലെ വള്ളത്തോളിനെ ശകാരിക്കൽ നിൎത്തിക്കളഞ്ഞതിലുള്ള മിസ്റ്റർ ബാലകൃഷ്ണന്റെ വ്യസനത്തിനു രാക്ഷസനെങ്കിലും ഒരു ഉപശാന്തി വരുത്തിയല്ലോ! കൌമുദീപത്രാധിപർ "പരിഭ്രമി"ച്ചിട്ടാണുപോലും ആ 'നിരൂപണം' നിൎത്തിയതു്!! "നിരൂപണം!!!"

"രാജാവിനു കരച്ചി"ലെന്നു് ഒരു വിദ്വാനും, "വള്ളത്തോൾക്കുര"യെന്നു മറെറാരു വിദ്വാനും!!..... ച്ഛീ! ആലോചിക്കുവാൻകൂടി വയ്യാ—ഈ മാതിരി ചിഞ്ഞടിഞ്ഞു് ദുൎഗ്ഗന്ധം പരത്തുന്ന മനോഭാവത്തോടു് അനുഭാവം തോന്നുന്നതിനു മിസ്റ്റർ ബാലകൃഷ്ണനെ ഞാൻ കുററപ്പെടുത്തുകയില്ല.

"അനിയന്ത്രിതമായ് ചിലപ്പൊഴി
മനമോടാത്ത കുമാൎഗ്ഗമില്ലെടോ!"

പക്ഷെ അതൊക്കെ ഇങ്ങനെ പരസ്യമായി സമ്മതിക്കുവാൻ ആളുകൾ ലജ്ജിക്കണം. അവസാനമായി എനിക്കു് അദ്ദേഹത്തോടു് പറയുവാനുള്ളതു്:—

"അൻപിൽത്തൻ ദീപ്തിയാലാകാശവീഥിയ്ക്കു
പൊൻപൂശും പുഷ്കലതേജഃപുഞ്ജം
ചിരയല്ലിങ്ങു വലിച്ചു പിഴുതിടാൻ
വേരു തോണ്ടിടുവാൻ വൃക്ഷമല്ല.
യാതൊരു താങ്ങുമററഭ്രത്തിൽ മിന്നുമ-
സ്വാതന്ത്ര്യ സ്വാരാജ്യരത്നദീപം
നമ്മുടെ ഫൂൽക്കാരമേല്ക്കുന്നീ, ലേല്ക്കുകി-
ലമ്മട്ടിൽ മങ്ങിക്കെടുന്നുമില്ല."

എന്ന മഹാകവി ഉള്ളൂരിന്റെ വാക്കുകളാണു്. [ഇതെഴുതുമ്പോൾ ആ കവിമണി ഇവരെപ്പററിയും ആലോചിച്ചിരുന്നുവോ, ആവോ!]

മേലെഴുതിയ വരികളുടെ യാഥാൎത്ഥ്യത്തെ കവിരാക്ഷസനു വെളിപ്പെടുത്തിക്കൊടുക്കുകയാണു് ഈ ലേഖനങ്ങളുടെ ഉദ്ദേശ്യം. സങ്കോചമില്ലാതെ അരങ്ങേററം കഴിച്ചു കുറെ അട്ടഹാസങ്ങളും പുറപ്പെടുവിച്ചു് അണിയറയിലേക്കു മടങ്ങിയിരിക്കുന്ന നമ്മുടെ രാക്ഷസനെ വീണ്ടും പുറത്തു ചാടിക്കേണ്ടി വന്നതിൽ (ചെണ്ടാതി ചാടാതിരിക്കില്ല) എനിക്കു വ്യസനമുണ്ടു്.

ഇനി ഖണ്ഡനമാരംഭിക്കാം. (തുടരും).

---

## മഹാകവി അശ്വഘോഷൻ.

(കെ. രാമകൃഷ്ണപിള്ള)

സംസ്കൃതസാഹിത്യാരാമത്തിൽ സ്വഛന്ദവിഹാരംചെയ്തു് യശഃശരീരനായിത്തീൎന്നിട്ടുള്ള കവികോകിലങ്ങളിൽ സൎവ്വപ്രധാനമായ സ്ഥാനം അലങ്കരിച്ചിരുന്ന ഒരു പുണ്യദേഹമാണു് മഹാകവി അശ്വഘോഷൻ. കവിയശഃപ്രാൎത്ഥികളല്ലാത്ത മററു ഭാരതീയകവികളെപ്പോലെ ഈ മഹാകവിയും, അദ്ദേഹത്തിന്റെ ജീവചരിത്രലക്ഷ്യങ്ങൾ ഭാരതസന്താനങ്ങൾക്കു് വിദിതമാക്കിത്തീൎത്തിട്ടില്ല. ഏതൽക്കാരണത്താൽ അദ്ദേഹത്തിന്റെ ജീവചരിത്രത്തെസ്സംബന്ധിച്ച പൂൎണ്ണമായി യാതൊന്നും തന്നെ അറിയുന്നതിനു നിൎവ്വാഹമില്ലാതെയാണു് ഇരിക്കുന്നതു. അദ്ദേഹം കവികുലകൂടസ്ഥനായ കാളിദാസന്റെ മുൻഗാമിയായിരുന്നുവെന്നും, പുരാണസംബന്ധമായി പല പ്രബന്ധങ്ങളും രചിച്ചിട്ടുണ്ടെന്നും, ഒരു കൂട്ടർ അഭിപ്രായപ്പെടുന്നു. അഭിജ്ഞന്മാരായ മററു ചിലരുടെ അഭിപ്രായം, അദ്ദേഹം കനിഷ്കന്റെ സമകാലീനനും "മഹായാന" സംഘനേതാവും ആയിരുന്നു എന്നാണു്. ഇപ്രകാരം, കാലനിൎണ്ണയത്തെപ്പററി വ്യത്യസ്താഭിപ്രായങ്ങൾ ഉണ്ടെങ്കിലും, അശ്വഘോഷന്റെ സാഹിത്യകലാപ്രാവീണ്യത്തെപ്പററിയും, ബുദ്ധമതപ്രസക്തിയെപ്പററിയും, ഇതുവരെ ഭിന്നാഭിപ്രായങ്ങൾ ഉണ്ടായിട്ടില്ല.

അശ്വഘോഷൻ, സാകേതപുരി (ആധുനികഔഡ്) യിലുള്ള ഒരു ദരിദ്ര ബ്രാഹ്മണകുടുംബത്തിൽ ജാതനായി. അക്കാലത്ത് ബുദ്ധമതം പ്രചുരമായി പ്രചരിച്ചിരുന്നതുകൊണ്ടോ, നൈസർഗ്ഗികമായ മററു വല്ല കാരണംകൊണ്ടോ, അദ്ദേഹം ബാല്യം മുതൽതന്നെ, ബുദ്ധമതത്തോടു ദൃഢമായ സ്നേഹവും, നിഷ്കളങ്കമായ ഭക്തിയും പ്രദർശിപ്പിച്ചുവന്നു. സ്വഗൃഹത്തിനു സമീപമുണ്ടായിരുന്ന, "സർവ്വാസ്തിവാദ"പാഠശാലയിലായിരുന്നു അദ്ദേഹം പ്രാഥമികവിദ്യാഭ്യാസമാരംഭിച്ചതു്. അദ്ദേഹത്തിൻെറ വിദ്യാഭ്യാസസാമർത്ഥ്യത്തെപ്പററി, ടിബററുകാരനായ ഒരു വിദഗ്ദ്ധവിമർശകൻ ഇപ്രകാരമാണ് പ്രസ്താവിച്ചിരിക്കുന്നതു്:—"അശ്വഘോഷൻ ഉത്തരം നൽകാത്ത ചോദ്യമോ, വിജയംനേടാത്ത പ്രതിബന്ധമോ, ഇല്ലതന്നെ. വൃക്ഷസമൂഹത്തെ കൊടുംകാററടിച്ചു വീഴിക്കുന്നതുപോലെ പ്രതിയോഗികളെ പലായനംചെയ്യിച്ചിരുന്നു" വിദ്യാർത്ഥിജീവിതത്തിൽ ഭൂരിഭാഗം സമയവും, ബുദ്ധമതത്തെപ്പററിപഠിക്കുന്നതിനായി വിനിയോഗിച്ചുപോന്നു. അസാമാന്യമായ ധിഷണാവൈഭവവും, സൂക്ഷ്മനിരീക്ഷണപടുതവവും, അശ്വഘോഷനിൽ ലീനമായിരുന്നു എന്ന് അനന്തരസംഗതി വിളിച്ചുപറയുന്നുണ്ട്. പ്രാഥമികവിദ്യാഭ്യാസം പൂർത്തിയാക്കിയതിനുശേഷം, അശ്വഘോഷൻ ഒരു ബുദ്ധമതസന്ന്യാസിയായിത്തീർന്നു. അദ്ദേഹത്തിൻെറ ജീവൻ ബുദ്ധമതോദ്ധാരണത്തിനായി ബലികഴിച്ചു. മതസംബന്ധമായി അനേകം കാവ്യങ്ങൾ നിർമ്മിക്കുകയും, മതപ്രചാരത്തിനുവേണ്ടി പ്രസംഗങ്ങൾ നടത്തുകയും ചെയ്തു. സാഹിത്യനിപുണനും, സംഗീതരസികനുമായ അദ്ദേഹത്തിന്നു മതപരിവർത്തനം ചെയ്യുന്നതിന് അധികം ശ്രമം ആവശ്യമില്ലായിരുന്നു. അദ്ദേഹത്തിൻെറ യശോധാവള്യം ദേശാന്തരങ്ങളിൽ വ്യാപിച്ചതോടുകൂടി അദ്ദേഹത്തേയും അനുയായികളേയും, പ്രതീക്ഷിച്ചുകൊണ്ടു്, അനേകായിരം ജനങ്ങൾ, ആപണവീഥികളിൽ കൂട്ടംകൂട്ടമായി നില്ക്കാറു പതിവുണ്ടായിരുന്നു.

അശ്വഘോഷൻെറ ഗ്രന്ഥങ്ങളെസംബന്ധിച്ചു സംക്ഷിപ്തമായി പ്രസ്താവിക്കുന്നതു് ഈയവസരത്തിൽ അസ്ഥാനത്തിലാകയില്ലെന്നു വിശ്വസിക്കുന്നു. അദ്ദേഹത്തിൻെറ കൃതികളെല്ലാം ബുദ്ധമതത്തെസംബന്ധിച്ചവയാണ്. അവയിൽ പ്രധാനമായതു് "ബുദ്ധചരിതവും" "സൂത്രാലങ്കാരവും" ആകുന്നു. "ബുദ്ധചരിത"മഹാകാവ്യത്തിൽ ശ്രീബുദ്ധഭഗവാൻെറ ജീവചരിത്രം വളരെ തന്മയത്വത്തോടുകൂടി, ലളിതമായ ഭാഷയിൽ വർണ്ണിച്ചിട്ടുണ്ടെന്നുതന്നെയല്ല, ബുദ്ധമതസിദ്ധാന്തങ്ങളെ സ്പൃഹണീയമായവിധത്തിൽ സംഗ്രഹിച്ചിട്ടുമുണ്ട്. ബുദ്ധമതസംബന്ധമായ ആദ്യത്തെ മഹാകാവ്യവുമിതുതന്നെ. അദ്ദേഹം നിത്യബ്രഹ്മചാരിയായിരുന്നെങ്കിലും സഭ്യമായ ശൃംഗാരവർണ്ണനയിൽ അദ്വിതീയൻതന്നെ. ശ്രീബുദ്ധഭഗവാനെ വശീകരിക്കുന്നതിനു നിയോഗിക്കപ്പെട്ട സ്ത്രീകളെപ്പററി വർണ്ണിക്കുന്ന ഭാഗത്തിൽനിന്നും ഇതു് നന്നായി വ്യക്തമാകുന്നുണ്ടു്. രാജകവിയായിരുന്ന അദ്ദേഹത്തിനു നീതിശാസ്ത്രത്തിലും അസാമാന്യമായ പാണ്ഡിത്യമുണ്ടായിരുന്നുവെന്നും ഈ ഗ്രന്ഥം വിളിച്ചുപറയുന്നുണ്ട്.

"സൌന്ദര്യാനന്ദകാവ്യ"മാണ് അശ്വഘോഷൻെറ രണ്ടാമത്തെ കൃതി. ഇതിലെ പ്രതിപാദ്യവിഷയം ശ്രീബുദ്ധചരിത്രം തന്നെയെങ്കിലും "ബുദ്ധചരിത"ത്തിൽ പ്രസ്താവിക്കാത്ത അനേകം സംഗതികൾ ഇതിൽ പ്രസ്താവിച്ചിട്ടുണ്ട്. "ഹീനയാന"സംഘതത്വങ്ങളെപ്പററിയും പ്രസ്തുതകൃതി വിശദീകരിച്ചുകാണുന്നു.

അശ്വഘോഷൻെറ പ്രൌഢകൃതികളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതു് "സൂത്രാലങ്കാര"മാണ്. ബുദ്ധചരിതം മഹാഭാരതം എന്നിവയിൽനിന്നും, അനേകഭാഗങ്ങളെ ഉദ്ധരിച്ചിട്ടുള്ളതുകൊണ്ട്, ഇതു് അദ്ദേഹത്തിൻെറ അന്ത്യകൃതിയായിട്ടുവേണം കരുതാൻ. കനിഷ്കനെപ്പററിയും ഇതിൽ പ്രസ്താവിച്ചുകാണുന്നതുകൊണ്ടു്, അദ്ദേഹം കനിഷ്കൻെറ സമകാലീനനായിരുന്നിരിക്കണം. കൂടാതെ "മഹായാന"സംഘതത്വങ്ങളെപ്പററി ഇതിൽ സവിസ്താരം പ്രസ്താവിച്ചിട്ടുണ്ടെന്നുതന്നെയല്ല ബുദ്ധമതദ്യോതകങ്ങളായ പല ഉപാഖ്യാനങ്ങളും ചേർത്തിട്ടുമുണ്ട്.

ഇപ്രകാരം ബുദ്ധമതപ്രചാരണത്തിനും, സംസ്കൃതസാഹിത്യപോഷണത്തിനുംവേണ്ടി ആയുഷ്കാലം മുഴുവൻ അവിശ്രമപരിശ്രമംചെയ്ത ആ പുണ്യപുരുഷൻെറ ജീവചരിത്രത്തെപ്പററി ഇതേവരെയും പരിപൂർണ്ണമായി അറിവാൻ ഇടയാകാത്തതു പരിതാപഹേതുകമത്രെ.

# കുറിപ്പുകൾ.

## ഒരെഴുത്തു.

ഒററശ്ശേഖരമംഗലത്തുനിന്നും ബ്രഹ്മശ്രീ ററി. ജി. അച്ചുതൻനമ്പൂരിയവർകൾ താഴെവരുന്നപ്രകാരം എഴുതിയിരിക്കുന്നു :—

ഞാൻ ഭാഷാപോഷിണിയിൽ എഴുതിയിരുന്ന ലേഖനത്തിൽ ചേർത്തിരുന്ന തമ്പുരാൻപാട്ടിനേപ്പററി ഹൈക്കോടതിവക്കീൽ ഇ. ജെ. ജോൺ ബി. എ., ബി. എൽ. അവർകൾ കഴിഞ്ഞലക്കത്തിൽ എഴുതിയിരുന്ന കത്തു കണ്ടു. തമ്പുരാൻപാട്ടുകൾ മുഴുവനും കിട്ടിക്കഴിഞ്ഞില്ല. ശ്രമിച്ചുവരികയാണ്. അടുത്തുതന്നെ കൈവശം കിട്ടുന്നതും, ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തുന്നതിന് അയച്ചുകൊടുക്കുന്നതുമാണ്. അതുവരെ ക്ഷമിക്കണമെന്ന് എല്ലാ വായനക്കാരോടും പ്രത്യേകം അപേക്ഷിക്കുന്നു.

---

## യോഗക്ഷേമസഭ

നമ്പൂതിരിമാരുടെ ആകമാനമായുള്ള അഭിവൃദ്ധിയേയും തദനുസരണമായുള്ള യോഗക്ഷേമത്തേയും ലാക്കാക്കി സ്ഥാപിച്ചിട്ടുള്ള പ്രസ്തുത സഭയുടെ ൧൧-ാമത്തെ വാർഷികയോഗം ഈയിട മാവേലിക്കരവെച്ചു മംഗളകരമായി നടന്നിരിക്കുന്നു. കാലാനുകൂലമായ വിദ്യാഭ്യാസത്തിന്റെയോ അഭിനവങ്ങളായ പരിഷ്ക്കാരത്തിന്റെയോ അഭാവംനിമിത്തം അധഃപതിച്ചുതുടങ്ങിയിരുന്ന നമ്പൂതിരിസമുദായത്തെ അതിന്റെ പൂർവ്വികമഹത്വത്തിലേക്കു മാർഗ്ഗദർശകം ചെയ്യുവാൻ ഈ സഭ ഏതാണ്ടുപകരിക്കുന്നു എന്നു കാണുന്നതു സന്തോഷാവഹം തന്നേ.

---

## തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സുകൊണ്ട്

തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സുകൊണ്ടു അമ്മ മഹാറാണി തിരുമേനിയോടു ഒരുമിച്ചു ഡെൽഹി മുതലായ സ്ഥലങ്ങളിലേക്ക് എഴുന്നള്ളുകയും ഡെൽഹിയിൽവെച്ചു വൈസ്രോയിയുമായി ഒരു കൂടിക്കാഴ്ച നടത്തുകയും, ഈ തിരുമേനികളെ ഉദ്ദേശിച്ചും മററും വൈസ്രോയി നടത്തിയ സൽക്കാരത്തിൽ പങ്കുകൊള്ളുകയും ചെയ്തശേഷം അവിടെനിന്നും പുറപ്പെട്ടു മദ്രാസ്സിൽ എഴുന്നള്ളി ഏതാനും ദിവസങ്ങൾ താമസിച്ചശേഷം കാശി മുതലായ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചു സസുഖം തിരിച്ചെഴുന്നള്ളുന്നതാണ്.

---

## കൈരളീയക്രൈസ്തവ സേവകസമിതി

കൈരളീയ ക്രൈസ്തവരുടെ ഇടയിൽ ഐകമത്യം, സമുദായബോധം, രാഷ്ട്രീയബോധം മുതലായവയെ വർദ്ധിപ്പിക്കുന്നതിനു ആരംഭിച്ചിട്ടുള്ള സമിതിയുടെ ആദ്യയോഗം ചെങ്ങന്നൂർവെച്ച് എക്സിക്യൂട്ടീവ് എഞ്ചിനീയർ മിസ്റ്റർ ജോൺകുര്യന്റെ അദ്ധ്യക്ഷതയിൽ കൂടുകയും പല നിശ്ചയങ്ങൾ ചെയ്യുകയും ചെയ്തിരുന്നു. അതിന്റെ രണ്ടാമത്തെ യോഗം ഈയിട പത്തനംതിട്ട താലൂക്കിൽ കുമ്പഴവെച്ച് ആലുവാ യൂണിയൻകോളജ് പ്രിൻസിപ്പാളും ഒരു മികച്ച സമുദായാഭിമാനിയുമായ മിസ്റ്റർ ഏ. എം. വർക്കി എം. എ., ബി. എല്ലിന്റെ അദ്ധ്യക്ഷതയിൽ കൂടുകയും സമുദായാഭിവൃദ്ധിയെ ഉദ്ദേശിച്ചു പല നിശ്ചയങ്ങൾ പാസ്സാക്കപ്പെടുകയും ഉണ്ടായി. പാസ്സാക്കപ്പെട്ട നിശ്ചയങ്ങൾ നടപ്പിൽ വരുത്താൻ സേവകാസമിതി ഭാരവാഹികൾ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു.

---

## അല്ലടി കൃഷ്ണസ്വാമിഅയ്യർ.

മദ്രാസ്സിലെ പ്രധാനപ്പെട്ട വക്കീലന്മാരിൽ പ്രസിദ്ധനായ അല്ലടി കൃഷ്ണസ്വാമിഅയ്യരവർകളെ ഈയിടെ മദ്രാസ്സുഗവമെൻറുവക അഡ്വൊക്കെററു ജനറലായി നിയമിച്ചിരിക്കുന്നു എന്ന് അറിയുന്നതിൽ സന്തോഷിക്കുന്നു. ഏതാനുംകൊല്ലങ്ങളായി മദ്രാസ്സുപ്രസിഡൻസിയിൽ എവിടെയുമുള്ള പ്രധാനങ്ങളും പ്രസിദ്ധങ്ങളുമായ ഒട്ടു മിക്ക കേസ്സുകളിലും അല്ലടി കൃഷ്ണസ്വാമിഅയ്യരവർകൾ ഏതെങ്കിലും ഒരു ഭാഗത്തെ വക്കാലത്തു സ്വീകരിച്ചിരിക്കും. പ്രസിദ്ധമായ വട്ടിപ്പണക്കേസ്സുമൂലം അല്ലടി കൃഷ്ണസ്വാമിഅയ്യരവർകളുടെ നാമധേയം മലങ്ക



ഡാക്ടർ അൻസാരി

ഭാരതമഹാജനസഭയുടെ കഴിഞ്ഞകൊ
ല്ലത്തെ പ്രസിഡണ്ടു്.



പണ്ഡിതമോട്ടിലാൽ നെഹ്റു.

ഭാരതമഹാജനസഭയുടെ ഇക്കൊല്ല
ത്തെ പ്രസിഡണ്ടു്.



ഈയിടെ നിര്യാതനായ
പനഗൽരാജാവു് അവർകൾ



മി. സെൻഗുപ്ത.

ഭാരതമഹാജനസഭയുടെ ഇക്കൊല്ല
ത്തെ സ്വീകരണസംഘാദ്ധ്യക്ഷൻ.

സുറിയാനിക്രിസ്ത്യാനികൾക്കു ചിരപരിചിതമായിരിക്കുമെന്നുള്ളതിനു സംശയമില്ല. വട്ടിപ്പണക്കേസ്സിൻെറ റിവിഷനപ്പീൽസംബന്ധിച്ചു് ഇദ്ദേഹം തിരുവിതാംകൂർ ഹൈക്കോടതിയിൽ നടത്തിയ ഏററവും പ്രക്ഷോഭജനകവും കാൎയ്യകാരണസമ്മിശ്രവുമായ ഹിയറിങ്ങ് കേൾക്കാൻ ഭാഗ്യംസിദ്ധിച്ചവരോടു് ഇദ്ദേഹത്തിൻെറ വാഗ്ധാടിയെപ്പററിയും നിയമപരിജ്ഞാനത്തെപ്പററിയും വിശേഷിച്ചു് യാതൊന്നും പറയേണ്ടയാവശ്യമില്ല. കാഴ്ചയിൽ ഹ്രസ്വകായനും കൃശഗാത്രനുമായ ഇദ്ദേഹത്തിൻെറ വാഗ്ധോരണിയും ശബ്ദപുഷ്ടിയും തിരുവിതാംകൂർ ഹൈക്കോടതിയുടെ തട്ടു പൊളിക്കുകതന്നെ ചെയ്യും. ഇദ്ദേഹത്തിനു ഇപ്പോൾ ലഭിച്ചിരിക്കുന്ന പദവിയിൽനിന്നും ക്രമേണ കയററം കിട്ടാതെയും ഇരിക്കുന്നതല്ല.

---

## ഭാരതമഹാജനസഭ

ഭാരതമഹാജനസഭയുടെ സമസ്തകക്ഷിസമ്മേളനം ഇതിനിടെ കല്ക്കട്ടായിൽവെച്ചു ആഘോഷപൂൎവ്വം കൊണ്ടാടിയിരിക്കുന്നു. സഭയുടെ ൪൩-ാമത്തെ സമ്മേളനമാണു് അവിടെവെച്ചു കൊണ്ടാടിയതു. അദ്ധ്യക്ഷനായി വരിച്ചിരുന്ന പണ്ഡിതമോട്ടിലാൽനെഹ്റു അവർകളെ ൨൭ ചക്രങ്ങളുള്ളതും ൩൪ കുതിരകളെ പൂട്ടിയിരുന്നതും അത്ഭുതകരവുമായ ഒരു വണ്ടിയിൽ സ്വീകരിച്ചാണു് കോൺഗ്രസ്സുപന്തലിലേക്കു ആനയിച്ചതു. തീവണ്ടിസ്റ്റേഷനിൽനിന്നു കോൺഗ്രസ്സുപന്തലിൽ എത്തുന്നതിനു ൭ മണിക്കൂർ വേണ്ടിവന്നു. ഘോഷയാത്ര പൊയ്ക്കൊണ്ടിരുന്ന വീഥികളിലെ അലങ്കാരങ്ങൾ അവൎണ്ണനീയങ്ങളായിരുന്നു. ഘോഷയാത്രയിൽ സ്വരാജ്യകാലാൾസൈന്യവും, കുതിരസൈന്യവും സംബന്ധിച്ചിരുന്നു. ഇതുകളുടെ നേതൃത്വം വഹിച്ചിരുന്നതു മിസ്റ്റർ സുബാഷ്ചന്ദ്രബോസ് ആയിരുന്നു. അദ്ധ്യക്ഷൻ തീവണ്ടിസ്റ്റേഷനിൽ എത്തിയ ഉടനെ ൨൦൦ ആചാരവെടികൾ വയ്ക്കപ്പെട്ടു. വിശേഷതരത്തിലുള്ള ഖദർ ധരിച്ച ൨൦൦ ബാലികമാർ ഘോഷയാത്രയിൽ സംബന്ധിച്ചിരുന്നു. രാവിലെ ഏഴേമുക്കാലിനു ഹൌറാസ്റ്റേഷനിലെത്തിയ അദ്ദേഹത്തെ സ്വീകരണസംഘാദ്ധ്യക്ഷനായ സെൻഗുപ്താ അവർകൾ, മെസ്സേഴ്സ് ചന്ദ്രബോസ്, ഡാക്ടർ ചന്ദ്രറോയി, കൃഷ്ണശങ്കരറോയി, നഗരസഭാദ്ധ്യക്ഷൻ ഭട്ടചർജ്ജി മുതലായ ഒട്ടേറെ നേതാക്കന്മാർ മുതലായവർ യഥായോഗ്യം സ്വീകരിച്ചാണു കൊണ്ടുപോയതു.

പണ്ഡിതമോട്ടിലാൽനെഹ്റു അവർകളുടെയും സെൻഗുപ്താ അവർകളുടേയും ഛായാപടങ്ങൾ അന്യത്ര ചേൎത്തിരിക്കുന്നു.

---

## ഡാക്ടർ കൃഷ്ണൻപണ്ടാല.

മദ്രാസ്സിൽ സ്മാൾകൊസ്സുകോടതിയിലെ ജഡ്ജിയും ഡിസ്ത്രിക്ട് മജിസ്ത്രേട്ടുമായിരുന്ന ഡാക്ടർ കൃഷ്ണൻപണ്ടാല അവർകളെ മദ്രാസ്സുഹൈക്കോടതിജഡ്ജിയായിട്ടു നിയമിച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. ഒരു തിരുവിതാംകൂർകാരനെ മദ്രാസ്സ് ഹൈക്കോടതിജഡ്ജിയായിട്ടു നിയമിച്ചതു് ഇപ്പോൾ ഇദംപ്രഥമമായിട്ടാകുന്നു. മാവേലിക്കരസ്വദേശിയായ മിസ്റ്റർ പണ്ടാല ചെറുപ്പകാലത്തു മാവേലിക്കരയുള്ള സ്പെഷ്യൽസ്കൂളിൽ ചേൎന്നു പഠിക്കുകയും പഠിത്വത്തിലുള്ള അസാധാരണമായ സാമൎത്ഥ്യംമൂലം ക്രമേണ ഉയൎന്നു് ബി. എ., ബി. എൽ. മുതലായ പരീക്ഷകളിൽ വിജയം നേടുകയും കൊല്ലം ജില്ലാക്കോടതിയിൽ ഒരു വക്കീലായി സന്നതെടുക്കുകയും ചെയ്തു. അല്പകാലംകൊണ്ടു് അവിടുത്തെ പ്രധാനപ്പെട്ട വക്കീലന്മാരിൽ ഒരാളായിത്തീരുകയും അവിടെനിന്നും ശീമയ്ക്കുപോയി എൽ. എൽ. ബി. ബാരിസ്റ്റർ മുതലായ പരീക്ഷകളിൽ വിജയം നേടി തിരിച്ചുവരികയും ചെയ്തു. തിരിച്ചുവന്നയുടനെ തിരുവിതാംകൂർ ഹൈക്കോടതിയിൽ ഒരു ടെമ്പററിജഡ്ജിയായി നിയമിക്കുകയും ചെയ്തു. ഇദ്ദേഹം ഇവിടെ ഹൈക്കോടതിജഡ്ജിയായിരിക്കുമ്പോഴാണു് ഒരു ദന്തവൈദ്യനായ ബക്കിങ്ങാംസ്റ്റീഫൻസിനെ കൊലപ്പെടുത്തിയ പ്രസിദ്ധമായ സ്വിന്നിക്കേസ്സു മുതലായവ വിചാരണ നടന്നതു്. ഹൈക്കോടതിയിലെ ഇദ്ദേഹത്തിൻെറ നിയമനകാലാവധി കഴിയുകയും പിന്നീടു ഒഴിവില്ലാതെവരികയും ചെയ്കയാൽ ഇദ്ദേഹം മദ്രാസ്സിൽ പോയി ഒരു വക്കീലായി വ്യവഹാരം നടത്തിത്തുടങ്ങുകയും താമസിയാതെ ഇദ്ദേഹത്തെ മദ്രാസ്സുഗവൎമ്മെൻറിൽനിന്നും പ്രസിഡൻസിമജിസ്ത്രേട്ടായും പിന്നീടു സ്മാൾക്കോസ്സുകോടതി ചീഫ്ജഡ്ജിയായും ഇപ്പോൾ ഹൈക്കോടതിജഡ്ജിയായും നിയമിക്കപ്പെട്ട

കയും ചെയ്തു. ഇദ്ദേഹത്തിന്റെ പ്രസിഡൻസിമജിസ്ട്രേട്ടിന്റെ ചാർജ്ജുള്ള അവസരത്തിലായിരുന്നു മദ്രാസ്സിലെ പ്രസിദ്ധപ്പെട്ട വിദ്യാർത്ഥിലഹള നടന്നതു്. അന്നു് ഇദ്ദേഹം കാണിച്ച അസാധാരണമായ സാമർത്ഥ്യവും ധീരതയുംനിമിത്തമാണ് മദ്രാസ്സു ഹൈക്കോടതിക്കെട്ടിടം തീവെച്ചു നശിപ്പിക്കാതെ രക്ഷപെടുത്തി എടുക്കുന്നതിന് ഇടയായതു്. ശരവർഷമായി നാലുപുറത്തുനിന്നും വന്നുകൊണ്ടിരുന്ന കല്ലേറിനെ തെല്ലും കൂട്ടാക്കാതെ വിദ്യാർത്ഥികളുടെ ഇടയിൽ കയറി ലഹള ശമിപ്പിക്കുന്നതിലും പോലിസുകാർക്ക് ആജ്ഞകൊടുക്കുന്നതിലും ഇദ്ദേഹം കാണിച്ച ധീരത യൂറോപ്യന്മാരുടെപോലും പ്രശംസയ്ക്കു പാത്രീഭവിക്കുന്നതിനിടയായി.

മദ്രാസ്സിലെ ഒരു പ്രസിദ്ധ ഡാക്ടരായ മിസ്റ്റർ ഗോപിനാഥപണ്ടാല, കോട്ടയം അഡിഷനൽജഡ്ജിയായ മിസ്റ്റർ കെ. ശങ്കരൻപണ്ടാല, തിരുവിതാംകൂർ സ്റ്റെയിററ്എയിഡഡ് ബാങ്കിന്റെ പ്രാരംഭപ്രവർത്തകനും ഇപ്പോൾ നെടുങ്ങാടിബാങ്കിന്റെ മാനേജിങ്ങ്ഡയറക്ടരുമായ മിസ്റ്റർ പണ്ടാല ഇവരെല്ലാം ഡാക്ടർ കൃഷ്ണൻപണ്ടാലയുടെ സഹോദരന്മാരാണ്. ഉദ്യോഗപ്രൌഢികൊണ്ടും സഹോദരന്മാരുടെ ഉയർന്നസ്ഥിതികൊണ്ടും കുഡുംബശ്രേഷ്ഠതകൊണ്ടും തിരുവിതാംകൂറിലെ ശ്രേഷ്ഠന്മാരായ പൌരപ്രധാനന്മാരിൽ ഒരാളായ ഡാക്ടർ കൃഷ്ണൻപണ്ടാലയ്ക്കു ഇപ്പോൾ ലഭിച്ചിരിക്കുന്ന ഉദ്യോഗക്കയററത്തിൽ പോഷിണിയ്ക്കുള്ള ഹൃദയപൂർവ്വമായ സന്തോഷത്തെ രേഖപ്പെടുത്തിക്കൊള്ളുന്നു.

---

## സന്താനനിയന്ത്രണം.

സർ ശിവസ്വാമിഅയ്യരവർകൾ ഈയിട മദ്രാസ്സിൽ വമ്പിച്ച ഒരു യോഗത്തിൽ വെച്ചു നടത്തിയ ഇംഗ്ലീഷുപ്രസംഗത്തിലെ സാരാംശത്തിൽ ഏതാനും ഭാഗം താഴെ ചേർത്തുകൊള്ളുന്നു :—

"പ്രസവത്തെ തടുക്കുവാനുള്ള യാതൊരു നിബന്ധനയുമില്ലാത്തതിനാലും, ആ കാര്യത്തിൽ യാതൊരു നിശ്ചയവും ജനങ്ങൾക്കു് ഇല്ലാത്തതുകൊണ്ടും ശരീരാസ്വാസ്ഥ്യങ്ങൾക്ക എത്രത്തോളം സംഗതി വരുന്നു എന്നുള്ള കാര്യത്തേപ്പററിയാണ ഞാൻ പ്രത്യേകമായി പറവാൻ വിചാരിക്കുന്നതു്. കണക്കില്ലാതെ പ്രസവം ഉണ്ടായാൽ അതുനിമിത്തം മാതാക്കന്മാരുടെ ആരോഗ്യത്തിനു നിശ്ചയമായും ഹാനി വരാതിരിക്കയില്ലെന്നുള്ളതു സർവ്വസമ്മതമാണ്. പ്രസവിക്കുന്ന സ്ത്രീകൾ പ്രസവിച്ചാൽ വലുതായ സുഖക്കേടുകൾ ഉണ്ടാകുമെന്നുള്ള സംഗതികളിലും, മാതാപിതാക്കന്മാർക്ക ഭയങ്കരമായതും, മാറാത്തതുമായ രോഗങ്ങൾ ഉണ്ടായാൽ ആവക രോഗങ്ങൾ കുട്ടികൾക്കു് ഉണ്ടാകുമെന്നുള്ള സംഗതിയിലും പ്രസവങ്ങൾ തടുക്കേണ്ടതാണെന്നു പ്രസിദ്ധവൈദ്യന്മാർപോലും സമ്മതിച്ചിട്ടുള്ള ഒരു കാര്യമാകുന്നു. പക്ഷെ ഈവക സംഗതികളിൽ മാത്രം പ്രസവം തടുത്താൽ പോരാ എന്നുള്ളതാകുന്നു പുതുതായി പ്രചാരമായിവരുന്ന തത്വം. വേറെ പല സംഗതികളിലും പ്രസവങ്ങൾ തടുക്കേണ്ടതുണ്ടു്. ഇതിനുള്ള മാർഗ്ഗങ്ങൾ എന്തെല്ലാമാണ്, ആവശ്യങ്ങൾ എന്തെല്ലാമാണ് എന്നാണു നാം ആലോചിക്കേണ്ടതു്. പ്രസവങ്ങൾ അധികമുണ്ടാകാതിരിപ്പാനായി പല മാർഗ്ഗങ്ങളുണ്ടു. ഈ രാജ്യത്തും, മററു രാജ്യങ്ങളിലും ഇതിനുവേണ്ടി ഗർഭം അലസിക്കുകയാണ ചെയ്തുവരുന്നതു്. എത്രയോ പരിഷ്കൃതരാജ്യമായി കരുതിവരുന്ന അമേരിക്കയിലെ ഐക്യനാടുകളിൽ ഏകദേശം പത്തുകോടി ജനങ്ങൾ മാത്രമേയുള്ളു. അങ്ങനെയുള്ള ഒരു രാജ്യത്തു കൊല്ലത്തിൽ ഏകദേശം ഇരുപതുലക്ഷം ഗർഭം അലസിക്കൽ നടന്നുവരുന്നതായി അനുമാനിക്കപ്പെടുന്നു. ഫ്രാൻസിലും ഇതു സാധാരണ നടക്കുന്നുണ്ടു്. ഇംഗ്ലണ്ടിൽ വളരെ അധികമുണ്ടെന്നു സമ്മതിക്കുവാൻ ജനങ്ങൾ ഒരുക്കമില്ലെങ്കിലും സാധാരണ വിചാരിക്കുന്നതിലധികം ഗർഭം അലസിക്കൽ നടന്നുവരുന്നു. പക്ഷെ ഈവക നിവൃത്തിമാർഗ്ഗം പിന്നൽകോട്ടുകൊണ്ടു നിരോധിച്ചിട്ടുള്ളതും, ഹിന്ദുശാസ്ത്രനിബന്ധനകൾക്ക വിരുദ്ധമായിട്ടുള്ളതും, നമ്മുടെ തത്വബോധങ്ങൾക്കു ഒട്ടും രുചിക്കാത്തവയും ആണെന്നു സമ്മതിച്ചേതീരു. സ്ത്രീക്കാണെങ്കിൽ ദേഹത്തിനു പ്രസവത്തേക്കാൾ വളരെ ഉപദ്രവകരമാണ ഗർഭം അലസിക്കൽ. ഇതിനുപുറമെ ബ്രഹ്മചര്യം, ഗർഭം ഉണ്ടാകാത്ത കാലങ്ങളിൽ മാത്രം സംയോഗം ഈവക വഴികളുമുണ്ടു്. പക്ഷെ ആകെ ജനസമുദായത്തെ ബാധിക്കുന്ന ദോഷങ്ങളെ തടുക്കുവാൻ പ്രത്യേകം ചിലർക്ക മാത്രം ആചരിക്കുവാൻ സാധിക്കുന്നതായ മാർഗ്ഗങ്ങൾ പറഞ്ഞിട്ടു വളരെ ഫലമില്ല. ബ്രഹ്മചര്യവും മനോനിയന്ത്രണവും ഒരാൾക്ക സാധിക്കുമെങ്കിൽ വളരെ നല്ല

ളുതന്നെ. എന്നാൽ രാജ്യത്തു് അധികജനങ്ങളും ഈ വക ഉൽകൃഷ്ടതത്വങ്ങൾ അനുസരിച്ചു നടക്കുവാൻതക്ക മനശ്ശക്തി ഉള്ളവരല്ല. അതുകൊണ്ടു ബ്രഹ്മചര്യവും, ഗർഭം ഉണ്ടാകാത്ത കാലങ്ങളിലുള്ള സംയോഗവും പരക്കെ ജനങ്ങൾക്കുപയോഗപ്പെടുന്ന മാർഗ്ഗങ്ങളല്ല. മനുഷ്യന്നു് ഏററവും ശക്തിയുള്ള ഒരു വാസനയാണു് സ്ത്രീപുരുഷന്മാർ തമ്മിലുള്ള സംയോഗവും, അനുരാഗവും. വിശപ്പിനെക്കഴിച്ചാൽ ജീവികൾക്കുള്ള ഏററവും ശക്തിയേറിയ ഒരു വാസനയാണു് ഇതു്. ഈ വാസനയെ തടുക്കാതെ പ്രസവങ്ങൾ തടുക്കുന്നതിനു പല നിയന്ത്രണങ്ങളുമുണ്ടു. ഇങ്ങനെ ചെയ്യുതുകൊണ്ടു നിയമത്താൽ കുററകരമായ യാതൊരു പ്രവൃത്തിക്കും സംഗതി വരുന്നില്ല. ഗർഭം ധരിക്കുന്നതിനെ തടുത്തതുകൊണ്ടു ജീവനെ നശിപ്പിച്ചു എന്ന അപവാദം ഉണ്ടാകുന്നതുമല്ല. മതതത്വങ്ങൾക്കു പ്രാതികൂല്യവുമില്ല. സ്ത്രീകൾക്കു സന്താനം ഉണ്ടാകണമെന്നാണു മനസ്സെന്നും അവർ മേൽസൂചിപ്പിച്ച വിധമുള്ള നിയന്ത്രണങ്ങൾക്കു് അനുകൂലിക്കയില്ലെന്നും ചിലർ പറയാറുണ്ടു്. അതു ലോകം അറിയാതെകണ്ടു പറയുന്നതാണു്. സന്താനം ഉണ്ടാകണമെന്നുള്ള ആഗ്രഹം സ്ത്രീകളിൽ വളരെ ശക്തിയായിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. പക്ഷെ ഏതെങ്കിലും ഒരു സ്ത്രീ പ്രസവവേദന കൂടക്കൂടെ സഹിക്കുവാനോ വളരെ സന്താനങ്ങളെ വളർത്തുന്നതിലുള്ള കഷ്ടപ്പാടുകളും സങ്കടങ്ങളും അനുഭവിക്കുവാനൊ ആഗ്രഹിക്കുന്നതല്ല. ഇതിനുംപുറമെ കുടുംബത്തിലെ നായകന്റെ നിലയുംകൂടി നാം ആലോചിക്കേണ്ടതാണു്. ഒരാളുടെ കഴുത്തിൽ അനവധി സന്താനങ്ങളുള്ള ഒരു കുടുംബം തൂങ്ങിനിന്നാൽ ഒരു ചെറുപ്പക്കാരനു ജീവിതത്തിൽ എത്രത്തോളം സ്വാതന്ത്ര്യമുണ്ടായിരിക്കും. എല്ലാവരുടെയിടയിലും പ്രത്യേകിച്ചു വിദ്യാഭ്യാസം സിദ്ധിച്ചവരുടെയിടയിൽ തൊഴിലില്ലായ്മകൊണ്ടുള്ള ബുദ്ധിമുട്ടു ശക്തിയായി ബാധിച്ചുകൊണ്ടിരിക്കുന്ന ഈ കാലത്തു് ഈ ഭാരം പ്രത്യേകിച്ചും സങ്കടമായിട്ടുള്ളതാകുന്നു. പഠിച്ചു പരീക്ഷകൾ ജയിച്ചവൎക്കു ജോലി കിട്ടുവാനുള്ള ബുദ്ധിമുട്ടുകൾ ദിവസം ചെല്ലുന്തോറും വൎദ്ധിച്ചുകൊണ്ടാണു വരുന്നതു്.

ഈ കാൎയ്യത്തിൽ ചില പ്രത്യേക ജാതിക്കാരുടെ ബുദ്ധിമുട്ടുകൾ ഞാൻ തല്ക്കാലം എടുത്തുപറയുന്നില്ല. പ്രവൃത്തിയില്ലായ്മയെപ്പററി പറയുവാൻ എന്റെ അടുക്കൽ വരുന്ന ചെറുപ്പക്കാരോടു ഞാൻ സാധാരണ മലയാസ്റ്റേററ്സിൽ പോകുവാനാണു പറയുക പതിവു്. രാജ്യം വിട്ടു പോകുവാനുള്ള അവരുടെ ആഗ്രഹത്തിനു തടസ്സമായി നില്ക്കുന്നതു പലപ്പോഴും വലിയ കുടുംബഭാരമാകുന്നു. ഇതിനും പുറമെ അധികം കുട്ടികളുണ്ടായാലുള്ള ഫലമെന്താണെന്നുംകൂടി നാം ആലോചിക്കേണ്ടതാകുന്നു. നമ്മുടെ ജീവിതസുഖവും ചുരുക്കുകയല്ലാതെ ഈ വക സംഗതികളിൽ യാതൊരു നിവൃത്തിയുമില്ല. ജീവിതരീതി കുറയ്ക്കുന്നതിലുള്ള വ്യസനവും മാതാപിതാക്കന്മാൎക്കുണ്ടായിരുന്ന സുഖത്തിലും പദവിയിലും കുട്ടികളെ വളർത്തിക്കൊണ്ടുവരുവാനുള്ള ബുദ്ധിമുട്ടും നിമിത്തമാകുന്നു നാഗരികത്വമുള്ള രാജ്യങ്ങളിൽ ജനങ്ങൾ വിവാഹം വളരെ പ്രായമാകുന്ന കാലംവരെ നീട്ടിവെക്കുന്നതു്. അമേരിക്കയിൽ ഇപ്പോഴത്തെ തലമുറക്കാരുടെ ഇടയിൽ ഗർഭം തടുക്കുവാനുള്ള വിദ്യ പ്രചരിച്ചുവരുന്നതോടുകൂടി സദാചാരനിഷ്ഠകളും കുറഞ്ഞുവരുന്നു എന്നുള്ളതു ശരിതന്നെ. ജനങ്ങളുടെയിടയിൽ സദാചാരനിഷ്ഠ കുറയുവാനുള്ള കാരണം ഗർഭം തടുക്കുവാനുള്ള മാർഗ്ഗങ്ങളെപ്പററിയുള്ള അറിവു ജനങ്ങളുടെയിടയിൽ പ്രചാരമായതുതന്നെയാണൊ എന്നുള്ളതു് ആലോചിക്കേണ്ടുന്ന ഒരു സംഗതിതന്നെയാണു്. ലിൻഡ്സേ എന്നു പേരായ ഒരു ജഡ്ജി പറയുന്നതു റബ്ബർ ജനങ്ങളുടെ സദാചാരനിഷ്ഠയിൽ വളരെ വിപ്ലവം ഉണ്ടാക്കിയിരിക്കുന്നു എന്നാണു്. പക്ഷെ സദാചാരനിഷ്ഠ കുറയുവാനുള്ള കാരണം ഇതു മാത്രമാകേണമെന്നു ഞാൻ വിശ്വസിക്കുന്നില്ല. സദാചാരനിഷ്ഠ കുറയുന്നതിനു വേറെ പല സംഗതികളുമുണ്ടെന്നാകുന്നു എന്റെ അഭിപ്രായം. പെൺകുട്ടികളും ആൺകുട്ടികളും ഒന്നിച്ചു് ഓരോ സ്കൂളുകളിൽ പഠിക്കുന്നതുകൊണ്ടു ഇക്കാലങ്ങളിൽ സദാചാരനിഷ്ഠകൾക്കു വളരെ കുറവു വന്നിട്ടുണ്ടു്. ഗർഭം തടുക്കുന്ന മാർഗ്ഗങ്ങൾ യൂറോപ്പു മുതലായ രാജ്യങ്ങളിലെ ഉയൎന്നതരക്കാരുടെയിടയിൽ അറിവു വളരെ വൎദ്ധിച്ചിരിക്കകൊണ്ടു് ആ അറിവിനെ എടുത്തുകളവാൻ ഇനിയുള്ള കാലം സാധിക്കുന്നതല്ല. ഫ്രാൻസുരാജ്യത്തു ഇപ്പോൾ ഒരു നൂററാണ്ടുകാലമായി ജനസംഖ്യ ഒട്ടും വൎദ്ധിക്കാതെ നില്ക്കുകയാകുന്നു. അതു ഗർഭം നില്ക്കാതെ ഇരിക്കാനുള്ള മാർഗ്ഗങ്ങൾ പ്രയോഗിച്ചിട്ടാകുന്നു. ഇംഗ്ലണ്ടിൽ വലിയ പദവിയിലുള്ള തറവാടുകൾ രണ്ടോ മൂന്നോ കുട്ടികളിലധികം ഭാരമില്ലാത്തവയാകുന്നു. ഇങ്ങിനെ സന്തതി കുറയ്ക്കുവാനുള്ള മാർഗ്ഗം സാധുക്കളാണു മററുള്ളവരെക്കാൾ അറിഞ്ഞിരിക്കേണ്ടതു്. പക്ഷെ അവരിൽനിന്നു് ഈ അറിവിനെ നാം സാധാരണ ഒളിച്ചുവയ്ക്കുന്നു. ഗർഭമാതൃ ഗ

ടുക്കുന്ന മാറ്റങ്ങൾ ജനങ്ങളുടെ ഇടയിൽ അധികം അധികം അറിഞ്ഞുവരുന്നതുകൊണ്ടു വളരെ അധികമായ ദോഷം രാജ്യത്തു വരുവാനില്ലെന്നാകുന്നു എന്റെ വിശ്വാസം. അല്പം ചില ദോഷങ്ങൾ ഉണ്ടെങ്കിൽത്തന്നെ ദോഷത്തേക്കാൾ ഗുണങ്ങൾ കവിഞ്ഞുനില്ക്കുമെന്നു നിശ്ചയമായും പറയാം."

---

## നിര്യാതനായ രാജാ പനംഗൽ അവർകൾ

മദ്രാസിലെ അബ്രാഹ്മണനേതാവ്, സെമിന്ദാർ, ഗവമ്മെന്റു ചീഫ് മിനിസ്റ്റർ, എന്നീ വിവിധനിലകളിൽ സുപ്രസിദ്ധനായിരുന്ന പനഗൽ രാജാവവർകൾ നിര്യാതനായ വിവരം പ്രസിദ്ധമായിട്ടുണ്ടല്ലോ. ദക്ഷിണയിന്ത്യയിൽ പൂർവ്വകാലത്തു കുടിയേറിപ്പാർത്തിട്ടുള്ള ഒരുൽകൃഷ്ടക്ഷത്രിയകുടുംബത്തിലെ അംഗമായ പനംഗൽ രാജാവു ൧൮൬൬-ൽ ഭൂജാതനായി. എം. എ., ബി. എൽ, എന്നീ ഉൽകൃഷ്ടബിരുദങ്ങൾ സമ്പാദിച്ചശേഷം ഗവമ്മെന്റു സർവ്വീസിൽ പ്രവേശിക്കയും തന്റെ അനന്തരസാധാരണമായ കുശാഗ്രബുദ്ധി ഒന്നുകൊണ്ടു മാത്രം ചുരുങ്ങിയൊരു കാലംകൊണ്ടു വളരെ ഉയൎന്ന ഒരു നിലയിൽ എത്തുകയും ചെയ്തു. അബ്രാഹ്മണനേതാക്കന്മാരായ—പരേതരായ—പി. ത്യാഗരാജച്ചെട്ടിയും, ഡാക്ടർ ററി. എം. നായരും കൂടി സൌത്ത് ഇന്ത്യൻ ഫെഡറേഷൻ എന്ന സംഘം രൂപവൽക്കരിച്ചു പൊതുജനാഭിപ്രായം ശക്തിപ്പെടുത്തുന്നതിനു ശ്രമിച്ചപ്പോൾ, പനംഗൽ രാജാവു അതിന്റെ പ്രതിനിധിയായി ഇംഗ്ലണ്ടിൽ പോകുകയും പാർലിമെന്ററികമ്മട്ടിയുടെ മുൻപാകെ മൊഴി കൊടുക്കുകയുമുണ്ടായി. തദനന്തരം മദ്രാസ്സിലെ പരിഷ്കരിച്ച നിയമസഭയിൽ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധിയായും ഇദ്ദേഹം പൊതുജനസേവനം നിർവ്വഹിച്ചിട്ടുണ്ട്. ൧൯൨൦-ൽ ഇദ്ദേഹം പ്രധാനമന്ത്രിയായി നിയമിക്കപ്പെട്ടു. പ്രാദേശികസ്വയംഭരണം, പൊതുജനാരോഗ്യം മുതലായ വകുപ്പുകളുടെ പ്രധാന ചുമതലക്കാരനായി ഇദ്ദേഹം ആറു വൎഷക്കാലം ജോലി നിർവ്വഹിക്കുകയുണ്ടായി. ഗവമ്മെണ്ടിനു പനംഗൽരാജാവിനെപ്പററിയുള്ള മതിപ്പിന്റെ ലക്ഷ്യമായി രാജാ എന്ന സ്ഥാനം ൧൯൨൨-ലും കെ. സി. ഐ. ഇ. എന്ന സ്ഥാനം ൧൯൨൬-ലും പ്രദാനംചെയ്യുകയുണ്ടായി. ഇദ്ദേഹത്തിന്റെ ഒരു ഛായാപടം വേറൊരുഭാഗത്തു ചേൎത്തിട്ടുണ്ട്.

---

## ഗ്രന്ഥവിഹാരം

### ദയനീയമായ ഒരു ചിത്രം.

തൃശ്ശിവപേരൂർ സക്കാർഹൈസ്കൂൾ ഡ്രോയിങ്ങ്മാസ്റ്റർഅവർകളാൽ ഉണ്ടാക്കപ്പെട്ടതും ത്രിശ്ശിവപേരൂർ ഭാരതവിലാസം പ്രസ്സിൽ അച്ചടിക്കപ്പെട്ടതുമായ ഒരു ഖണ്ഡകാവ്യമാണു 'ദയനീയമായ ചിത്രം.' വള്ളത്തോൾപ്രസ്ഥാനത്തെ അനുസരിച്ച് കവിത എഴുതുന്നവരായി പലരും ഇന്നു കേരളത്തിലുണ്ട്. അവരിൽ ഒരാളാണ് മിസ്റ്റർ ലോനപ്പനുമെന്നുള്ളതിനു അദ്ദേഹത്തിന്റെ ഇതരകൃതികൾ സാക്ഷ്യം വഹിക്കുന്നു. പക്ഷെ വള്ളത്തോളിന്റെ കവിതാലാളിത്യമോ പദഘടനാസ്വാരസ്യമോ അക്ലിഷ്ടതയോ മേൽപ്പറയപ്പെട്ട യുവകവികളിൽ അല്പം ചിലരുടെ കവിതകളിൽമാത്രമേ കാണുന്നുള്ളു എന്നു പറയുമ്പോൾ ലോനപ്പന്റെ കാൎയ്യം ഏതുതരത്തിലെന്നു വായനക്കാർതന്നെ ഊഹിച്ചുകൊള്ളട്ടെ. വള്ളത്തോൾ മഹാകവിയുടെ മഗ്ദലനമറിയമെന്ന ഉത്തമകൃതിയെ ആദിസ്ഥാനമാക്കി എഴുതിയിട്ടുള്ള ഒന്നാണ് "ദയനീയമായ ചിത്ര"മെന്നുള്ളതിനു ഇതിൽ കാണുന്ന ഒട്ടുമിക്കവരികളും ഉത്തമസാക്ഷ്യങ്ങളായിട്ടുതന്നെയാണ് നില്ക്കുന്നത്. "കൊററിനുഴക്കരി കാണാതിരുന്നവൾ—കൊററക്കുടച്ചൂടുംറാണിയായി" എന്ന ഭാഗത്തെ ലോനപ്പൻ "പാരം പരിതാപാവസ്ഥയിൽ ജ്ജീവിച്ച—നാരിയഹോ മഹാറാണയായി" എന്നാണു അനുകരിച്ചിരിക്കുന്നത്. ആകപ്പാടെ മഗ്ദലനമറിയത്തെപ്പററി ഈ പുസ്തകത്തിൽ വൎണ്ണിച്ചിരിക്കുന്ന ഭാഗങ്ങൾ അല്പമെങ്കിലും ഹൃദയംഗമമായിത്തീൎന്നിരിക്കുന്നതുതന്നെ ഈ അനുകരണമൂലമല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കുരിശിൽ തൂങ്ങിനില്ക്കുന്ന സാക്ഷാൽ ക്രിസ്തുവിന്റെ അരികിൽ കുരിശിന്റെ ചുവട്ടിലായി അവിടുത്തെ മാതാവു ദുഃഖിതയായി കണ്ണുനീർ പൊഴിച്ചുകൊണ്ടും ഭക്തയായ മഗ്ദലന കുരിശിനെ കെട്ടിപ്പിടിച്ചുകരഞ്ഞുകൊണ്ടും നില്ക്കുന്ന ഒരു ചിത്രമാ

ണ് ഈ ദയനീയമായ ചിത്രത്തിലെ കഥാവസ്തു. ആകപ്പാടെ കഥാവസ്തുവിനെ നാ ലായി വിഭജിച്ചാണ് പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. വിഭാഗകോപാധി എന്തെന്ന റിവാൻ പലപ്രാവശ്യം വായിച്ചിട്ടും ഞങ്ങളെക്കൊണ്ടു സാധിച്ചിട്ടില്ല. അതും പക്ഷെ നവീനകവിതയിലുള്ള ഭ്രമംമൂലം വന്നുപോയിട്ടുള്ളതായിരിക്കാം.

കവിതയ്ക്കു ഒഴുക്കും പ്രസാദവും ഉണ്ടെന്നുതന്നെ പറയാം. മഞ്ജരിവൃത്തത്തി ൽ എഴുതിയിട്ടുള്ളതാകയാൽ ശ്രവണസുഖത്തിനും ഇതു പററിയതുതന്നെ. നവീന കല്പനകളും ആശയസൌഷ്ഠവവും പ്രതിപാദ്യമഹിമയുംമൂലം ഈ കൃതിയിലെ പല ഭാ ഗങ്ങളും സവിശേഷം ശോഭിക്കുന്നുണ്ട്.

"മൂടിക്കൊണ്ടും" "കോത്തുകൊണ്ടും" എന്നപോലെ "നീറിക്കൊണ്ടും" "തു ങ്ങിക്കൊണ്ടും "തിണർത്തുകൊണ്ടും" എന്നുംമററും പ്രയോഗിച്ചിരിക്കുന്നതു സഹൃദയ ന്മാരെ രസിപ്പിക്കുമെന്നു തോന്നുന്നില്ല ചില സ്ഥലങ്ങളിൽ പൂൎണ്ണക്രിയകളെ സമാ സത്തിൽ ചേൎത്തു "ചിന്തിട്ടുന്നി" എന്നുംമററും പ്രയോഗിച്ചിട്ടുള്ളതും ഭാഷയ്ക്കു യോജി ക്കുമോ എന്നു സംശയമാണ്. "കാലടി മുമ്പോട്ടു വളഞ്ഞുതളൎന്നു കാണുന്ന"തും കു റെ വിഷമമാണ്. "വിശപാസി"കളെയും മററും ഇതിൽ കടത്താതിരിക്കയായിരു ന്നു ഉത്തമം. "അത്തലെത്തി" എന്നു പറഞ്ഞാൽ അത്തൽ തിന്നുപോയി എന്നൊ രൎത്ഥംകൂടി തോന്നുകയില്ലേ? "പരുവ്" "വീങ്ങി" മുതലായ ദേശ്യപദങ്ങൾ വൎജ്ജ്യങ്ങ ൾതന്നെ.

ഇത്രയും പറഞ്ഞതുകൊണ്ടു പ്രസ്തുതകൃതി ദോഷദൂഷിതമെന്നാരും വിചാരിച്ചു പോകരുതു. ദോഷസമ്മിശ്രമല്ലാത്ത ഒരു വസ്തുവും ലോകത്തിൽ കാണുകയില്ലല്ലൊ. പൊതുവെ പറഞ്ഞാൽ ഈ ദയനീയമായ ചിത്രം നന്നായിട്ടുണ്ടെന്നുതന്നെയാണ് ഞ ങ്ങൾക്കും തോന്നുന്നത്. മൂന്നണ വിലയുള്ള ഈ പുസ്തകം ഗ്രന്ഥകൎത്താവിനോടാവ ശ്യപ്പെട്ടാൽ കിട്ടും.

---

## നിക്ഷേപകുംഭം.

ഒരു ദൃശ്യകാവ്യം.

(വിദ്വാൻ ആർ. വാസുദേവൻ കൎത്താ).

(തുടച്ച)

രംഗം ൪.

മാധവമേനോന്റെ ഗൃഹത്തിന്റെ മുൻഭാഗം.
മാധവമേനോനും മമ്മതുകുഞ്ഞും പ്രവേശിക്കുന്നു.

മാ. മേ. "അല്ലാ! മമ്മതുകുഞ്ഞു മുതലാളിയോ? എന്തെല്ലാമാണ്. വിശേഷം വല്ല തും ഉണ്ടോ?

മമ്മതുകുഞ്ഞു. "എജമാനന് എന്നും ഈരാറു പന്ത്രണ്ടുതന്നെ. ഞമ്മക്ക് എവിടെ ച്ചെന്നാലും പാപിചെല്ലുന്നിടം പാതാളം.

മാ. മേ. എന്താ! പുതിയ ആപത്തു വല്ലതും വന്നുകൂടിയോ?

മ. കു. പിന്നെ ഇല്ലിയോ? മക്കാരുകുഞ്ഞിന്റെ തൊന്തരവുകൊണ്ടു കിടക്കപ്പൊറു തിയില്ലാതായി ഏമാന്നേ! അവന്റെ വാറണ്ടുശിപായിക്കു ഏഴു രൂപാ കൊടു ത്തിട്ട് ഇന്ന് ഏഴേ ഏഴു ദിവസമേ ആയുള്ളു. ഇപ്പോൾ അവനിതാ ജപ്തി യും ലേലവും എല്ലാംകൊണ്ടു വന്നിരിക്കുന്നു.

മാ. മേ. ലേലംചെയ്യാൻ വല്ലതും ഉണ്ടോ? തന്റെ പറമ്പു ഉദയമ്പിള്ളിമനയ്ക്കലേ വക വെറുമ്പാട്ടമല്ലേ? അതെങ്ങനെ ലേലംചെയ്യും? തനിക്കു സ്വന്തൊന്നും ഇല്ലെന്നു പറഞ്ഞാൽ മതിയല്ലൊ.

മ. കു. അയ്യോ! അതുകൊണ്ടൊന്നും നിലയില്ല. വീട്ടിലുള്ള ജംഗമങ്ങളെല്ലാം വില്ക്കാനാണ് കമ്മീഷനും മക്കാരുകുഞ്ഞും കൂടെ വന്നിരിക്കുന്നത്. രണ്ടുമൂന്നു പെട്ടികളും ഓട്ടുകലങ്ങളും രണ്ട് ആട്ടുമ്മുട്ടനും പത്തു പന്ത്രണ്ടു കോഴികളും ഉണ്ട്. അതൊക്കെ അവരിപ്പോൾ കൊണ്ടുപോകും.

മാ. മേ. ആഹാ! അത്രയ്ക്കായോ? ആട്ടെ, നീ എത്ര രൂപയാണു വാങ്ങിക്ക കൊടുക്കാനുള്ളത്?

മ. കു. അവൻ്റെ പീടികേന്നു കച്ചറ പിച്ചറ സാമാനങ്ങൾ വാങ്ങിച്ചതിനു സത്യമായിട്ടു കൊടുപ്പാനുള്ളതു ഇരുപത്തഞ്ചു രൂപയാണ്.

മാ. മേ. വിധിസംഖ്യ എത്രയാണെന്നാണു ഞാൻ ചോദിക്കുന്നത്.

മ. കു. നൂറുറുപ്പികയോളം വരുമെന്നു കമ്മീഷൻ പറഞ്ഞു.

മാ. മേ. അതിനു ഞാൻ എന്തു വേണം.

മ. കു. എജമാനൻ നല്ല മനസ്സുണ്ടായി ആ തുക തന്നു രക്ഷിക്കണം. കടമായിട്ടു തന്നാൽ മതി.

മാ. മേ. നീ ആ കടം എങ്ങനെ വീട്ടും?

മ. കു. ഇവിടുത്തേക്കുവേണ്ടി കൂലിവേലയെടുത്തെങ്കിലും വീട്ടിക്കൊള്ളാം.

മാ. മേ. അപ്പഴേ! മമ്മതേ! ജംഗമസാമാനങ്ങളെല്ലാം വിററാലും നൂറു രൂപാ കിട്ടുമോ?

മ. കു. അതൊന്നുമില്ല. വല്ലതും പത്തിരുപത്തഞ്ചിനു കണ്ടേക്കും.

മാ. മേ. അത്രയും സംഖ്യ രൊക്കം കൊടുത്താൽ ഏപ്പാടു തീക്കാമോ എന്നു മക്കാരുകുഞ്ഞിനോടു ചോദിച്ചോ?

മ. കു. അതൊന്നും അവൻ സമ്മതിക്കുല്ല. ഏമാനൻ നൂറുറുപ്പിക മമ്മതുകുഞ്ഞിനു സഹായിക്കണം.

മാ. മേ. (ആത്മഗതം) ഇവൻനിമിത്തമാണ് നമുക്കു ആ നിക്ഷേപം കിട്ടിയത്. അല്ലെങ്കിൽ അതു മണ്ണിന്നടിയിൽത്തന്നെ കിടക്കുമായിരുന്നു. അതുകൊണ്ട് ഇവനെ സഹായിക്കണം. (പ്രകാശം) മമ്മതുകുഞ്ഞേ! നീ കോഴിക്കോട്ടിനു പോയതിനും മററും നിനക്കു ഞാൻ ഒന്നും തന്നില്ലല്ലോ. അതുകൊണ്ടു ഒരു ഇരുപത്തഞ്ചു രൂപാകൂടി നിനക്കു സമ്മാനമായിത്തന്നേക്കാം. അതുകൊണ്ടു നിൻ്റെ കടവും തീക്കാം. അതിനു മക്കാരുകുഞ്ഞു സമ്മതിക്കാത്തപക്ഷം അവൻ ജംഗമങ്ങളൊക്കെക്കൊണ്ടുപോട്ടെ. നിനക്കു ഈ തുകകൊണ്ടു അതെല്ലാം വീണ്ടും ഉണ്ടാക്കാമല്ലോ. (പശ്ചാത്തിരിഞ്ഞു) ആരാ അവിടെ! രാമക്കുറുപ്പേ, ഒരു ഇരുപത്തഞ്ചുരൂപാ വാങ്ങിച്ചുകൊണ്ടുവരു. മമ്മതുകുഞ്ഞേ, ഇതു കൊണ്ടുപോയി ഞാൻ പറഞ്ഞതുപോലെ ചെയ്യു. ഇനി ഇവിടെ ഒന്നും ഉപദ്രവിക്കരുത്. (രൂപാകൊടുക്കുന്നു.)

മ. കു. അയ്യോ! യജമാനനേ—

മാ. മേ. (ഗൌരവസ്വരത്തിൽ) ഇനിയൊന്നും ഇവിടെ പറയേണ്ടാ. പൊയ്ക്കോ. (മമ്മതുകുഞ്ഞു മറയുന്നു).

രാ. കു. തുലുക്കൻ്റെ അതിമോഹം കുറച്ചൊന്നുമല്ല. ആകാശത്തിൽനിന്നു വീണതുപോലെ ഇരുപത്തഞ്ചു രൂപാ അവനു കിട്ടീട്ട് അതും കൊണ്ടുപോകാൻ വലിയ മടി.

മാ. മേ. കുറുപ്പേ! നമുക്ക് അതൊന്നു പൊളിച്ചു നോക്കണമല്ലോ. ഞാൻ പി

ടിച്ചു നോക്കീട്ടു, അതിൻെറ അടപ്പിനു വലിയ ബലം. കൊല്ലനെയോ തട്ടാനെയോ വിളിക്കണോ?

ഭാ. കു. ഞാനും പിടിച്ചു നോക്കിട്ടു അതിൻെറ അടപ്പ് ഇളകി വന്നില്ല. വലിയ ബലം.

മാ. മേ. ഏതെങ്കിലും കുളിയും മററും കഴിയട്ടെ. എനിക്ക് ഇന്നു തേച്ചു കുളിക്കണം. ശങ്കരാ! എണ്ണയും ഇഞ്ചയും ഒക്കെ തയാറുണ്ടോ? വെള്ളം ചൂടാക്കിട്ടില്ലേ? കുറുപ്പേ! ആ കുഴികളൊക്കെ മണ്ണിട്ടു നല്ലപോലെ നികത്തിക്കളയണം. (ഭാഗ്ഗവിക്കുഞ്ഞമ്മ പ്രവേശിക്കുന്നു).

ഭാ. കു. പിന്നേ്യ, തേച്ചുകുളിക്കാനൊക്കെ തയാറായിട്ടുണ്ട്. കാപ്പി കഴിഞ്ഞിട്ടോ തേച്ചുകുളി? അതോ തേച്ചുകുളി കഴിഞ്ഞിട്ടു കാപ്പിയോ?

മാ. മേ. എല്ലാം നിൻെറ ഇഷ്ടംപോലെ. [രാമക്കുറുപ്പു മറയുന്നു.]

ഭാ. കു. ആ കുളന്തോണ്ടിനായ്ക്കൻ ഇന്നലെയും ഇവിടെ വന്നിരുന്നു. ഇന്നു കാലത്തേ വരുമെന്നും പറഞ്ഞാണ് മടങ്ങിപ്പോയത്.

മാ. മേ. അപ്പോൾ ഞാൻ എവിടെ പോയിരുന്നു?

ഭാ. കു. അത് എന്നോടു പറയാതെ ഞാനെങ്ങനെയാണ് അറിയുന്നത്? മന്ത്രവാദം കഴിപ്പിക്കാൻ കണിയാരേ കാണ്മാൻ പോയിരിക്കുന്നുവെന്നാണ് കുറുപ്പു പറഞ്ഞത്.

മാ. മേ. ഓഹോ! അക്കാര്യം ഞാൻ വിട്ടുപോയി. കണിയാരു ഭൂതബലി കഴിച്ചതുകൊണ്ടാണല്ലോ അതു നമുക്ക് എടുക്കാൻ സാധിച്ചത്. രണ്ടുമൂന്നു ദിവസമായിട്ടു ഉറക്കമിളപ്പു നിമിത്തം ബുദ്ധിക്കു തൻേറടം ഇല്ലാതായിരിക്കുന്നു.

ഭാ. കു. ഇനിയെങ്കിലും സുഖമായി ഉറങ്ങാമല്ലോ.

(ശങ്കരൻനായർ പ്രവേശിക്കുന്നു).

ശ. നാ. ഇഞ്ചയും താളിയും കുളിപ്പുരയിൽ കൊണ്ടുപോയി വെച്ചിരിക്കുന്നു. [മാധവമേനോൻ മറയുന്നു.]

ഭാ. കു. നായരേ, കാപ്പിയും പലഹാരവും തയാറായോ? ഇന്നു കാരണോക്കു ശ്രുണ്ഠി വളരെ കൂടിയിരിക്കയാണ്. രണ്ടുമൂന്നു ദിവസമായില്ലേ പട്ടിണിയും ഉറക്കമിളപ്പും തുടങ്ങീട്ട്.

ശ. നാ. അതിൻെറ ഫലമെന്തായോ?

ഭാ. കു. എന്തോ! ഇന്നലെ രാത്രി വെളുപ്പാൻകാലത്ത് ഒരു ചെമ്പുപാത്രം രണ്ടു പേരുംകൂടി മുക്കിച്ചുമന്ന് അറയ്ക്കകത്താക്കീട്ടുണ്ട്. അതിനകത്തെന്താണാവോ? ഏതായാലും സ്വകാര്യമാണ്. നീ പുറമേ ആരോടും പറഞ്ഞേക്കരുത്. (കുളന്തോണ്ടിനായ്ക്കൻ പ്രവേശിക്കുന്നു).

കു. നാ. എത്തിന നടപ്പായി? ഇന്നും എശമാൻ ഇല്ലായിരിക്കും. ഇന്നു വാ നാളെ വാ എന്നു ശൊല്ലീട്ടു നായ്ക്കരുടെ കാലിലേ തൊലിയെല്ലാം അറുന്തുപോച്ചു. എശമാൻ ഇല്ലിയാളുക്കെ.

ശ. നാ. താൻ ഒരു വല്ലാത്ത പുള്ളിയാണ്. താൻ വരുമ്പോഴെങ്ങും എജമാനൻ ഇവിടെ ഇല്ലായിരിക്കും. അല്ലാത്തപക്ഷം എജമാനൻ ഇല്ലാത്ത സമയം നോക്കിയാണ് താൻ വരുന്നത്.

(അണിയറയിൽ).

ശങ്കരാ! നാരായണയ്യനോടു ഒരു മുപ്പത്തഞ്ചു ഉറുപ്പിക വാങ്ങിച്ച് അയാൾക്കു

കൊട്ടക്കു. ഞാൻ അവിടെ പറഞ്ഞിട്ടുണ്ട്. അയാളോടു ഒരു രസീതും എഴുതി വാങ്ങിച്ചുകൊള്ളണം. [ശങ്കരൻനായരും, നാട്ടുന്നും മറയുന്നു.]

(ഒരു പോലീസുദ്യോഗസ്ഥനും രണ്ടു കാൺസ്റ്റബിൾമാരും പ്രവേശിക്കുന്നു).

പോ. ഉ. മേനോൻസാർ ഇല്ലയോ ഇവിടെ?

ഭാ. കു. (കതകിനു മറഞ്ഞിട്ടു) കുളിക്കുന്നു. തേച്ചുകുളിക്കുന്നു.

പോ. ഉ. എടോ അഞ്ഞൂററിപ്പത്തുണ്ടേ, താൻ പോയി ആ തുലുക്കനെ വിളിച്ചോണ്ടു വരൂ, (രാമക്കുറുപ്പു പ്രവേശിക്കുന്നു).

പോ. ഉ. താൻ ആരാണ് ഇവിടത്തെ ആളാണോ?

രാ. കു. ഉം.

പോ. ഉ. എന്തു്? വായിൽ നാക്കില്ലയോ? നേരേ പറഞ്ഞുകൂടയോ?

രാ. കു. എജമാനൻ ഇപ്പോൾ വരും. തേച്ചുകുളിക്കയാണ്. ഞാൻ ഇവിടത്തെ പുരയിടത്തിൽ വേലക്കാരനാണ്.

പോ. ഉ. കൊള്ളാം, താൻ മിടുക്കൻ. അങ്ങനെ പറയൂ. തന്റെ പേരെന്തു്?

രാ. കു രാമനെന്ന്.

പോ. ഉ. എടോ? കാൺസ്റ്റബിൾ ആ പറമ്പിൽ പോയി നോക്കിട്ടു വരൂ. പിന്നെ രാമൻനായരേ, ഇവിടെ ഒരു നിധി എടുത്തെന്നോ ഒക്കെ ഒരു വത്തമാനം കേട്ടല്ലോ. തനിക്കു അതിനെപ്പററി വല്ലതും അറിയാമോ?

രാ. കു. വൂ. എജമാനൻ വന്നെങ്കിലേ അറിയാവൂ.

പോ. ഉ. എടോ, അതല്ല ചോദിച്ചതു്. ചോദിച്ചതിനുത്തരം പറയൂ. തനിക്കു ചെവിക്കു അല്പം വൻപുണ്ടു്, ഇല്ലേ?

രാ. കു അല്പം ഉണ്ടു് എജമാന്നേ.

പോ. ഉ. താൻ എത്ര കാലമായി ഇവിടെ താമസം തുടങ്ങീട്ടു്?

രാ. കു. ഏഴു കൊല്ലം.

(മാധവമേനോൻ പ്രവേശിക്കുന്നു).

മാ. മേ. ഞാൻ കുളിക്കാൻ പോയിരിക്കയായിരുന്നു. കാപ്പി കൊണ്ടുവരട്ടെയോ?

പോ. ഉ. നിങ്ങൾ കാപ്പി കുടിച്ചിട്ടു വരണം. എനിക്കു് ഇപ്പോഴൊന്നും വേണ്ടാ, കേട്ടോ, മിസ്റ്റർ മേനോൻ. നിങ്ങൾക്കു് ഇവിടെ ഒരു നിക്ഷേപം കിട്ടിട്ടുണ്ടെന്നു കേട്ടു. അതിനെക്കുറിച്ചു് അന്വേഷിക്കാനാണ് ഞാൻ വന്നിരിക്കുന്നതു്.

മാ. മേ. എനിക്കും കാപ്പി കുടിക്കാൻ തിടുക്കമില്ല. പിന്നെ മറേറക്കാര്യത്തിന് ആ പുരയിടം എന്റെ സ്വന്തം വകയും ഞാൻ കരം തിക്കുന്നതും എന്റെ കൈവശമിരിക്കുന്നതുമാണ്. അതിന് എനിക്കു പൂണ്ണ സ്വാതന്ത്ര്യമുണ്ടു്. ഗവമ്മെൻറിനു ഇക്കാര്യത്തിൽ എന്താണ് ബാദ്ധ്യതയെന്നു എനിക്കു അറിഞ്ഞുകൂടാ.

പോ. ഉ. ഇപ്പോൾ നടപ്പിലിരിക്കുന്ന ചട്ടം അനുസരിച്ചു് നിധിയോ മറേറാ കിട്ടിയാൽ അതു ഗവമ്മെൻറിൽ ഏല്പിക്കണമെന്നും ഗവമ്മെൻറ് അനുവദിക്കുന്ന ഒരു പ്രതിഫലത്തിനു മാത്രമേ ഉടമസ്ഥന് അവകാശമുള്ളുവെന്നുമാണ് വന്നിരിക്കുന്നതു്. നിങ്ങൾക്കു തക്കതായ ഒരു സമ്മാനം ഗവമ്മെൻറിൽനിന്ന് കിട്ടാതിരിക്കയില്ല. നിധി കിട്ടിട്ടില്ലെന്നു നിങ്ങൾ പറയുന്നപക്ഷം പൂട്ടിട്ടുള്ള പുരമുറിക്കു മുദ്രവയ്ക്കാതെ പോകുവാൻ എനിക്കു തരമില്ല. ഉണ്ടെ

ന്നു സമ്മതിക്കുന്നതായാൽ ഇപ്പോൾതന്നെയോ ഏഴു ദിവസത്തിനുള്ളി ലോ അതു് ഗവൺമെന്റധികാരികളെ ഏല്പിക്കേണ്ടതാണ്. പരിശോധിക്കാൻ അനുവദിക്കുന്നപക്ഷം അതു തല്ക്കാലം നിങ്ങളെത്തന്നെ മടക്കി ഏല്പിക്കാം. (ശങ്കരൻനായർ പ്രവേശിക്കുന്നു).
താനാരു് ?

ശ. നാ. ഞാൻ ഇവിടത്തെ അരിവെപ്പുകാരൻ ശങ്കരൻനായർ.

[മാധവമേനോൻ മറയുന്നു.

പോ. ഉ. താൻ ഇവിടത്തെ ഭൃത്യനായിട്ടു് എത്ര കാലമായി?

ശ. നാ. ഒന്നരക്കൊല്ലം.

പോ. ഉ. ഇവിടെ എടുത്തിട്ടുള്ള നിധിയെക്കുറിച്ചു തനിക്കു വല്ലതും അറിയാമോ?

ശ. നാ. പ്രത്യക്ഷത്തിൽ എനിക്കു് ഒന്നും അറിഞ്ഞുകൂടാ. അങ്ങനെ ഒരെണ്ണം ഉള്ളതായി കേട്ടുകേൾവി ഉണ്ടെന്നു മാത്രം അറിയാം.

(അണിയറയിൽ).

ശങ്കരാ ഇങ്ങോട്ടു് ഒന്നു വന്നിട്ടു പോ. (ശങ്കരൻനായർ മറയുന്നു).

(കാൺസ്റ്റബിൾമാരും മമ്മതുകുഞ്ഞും പ്രവേശിക്കുന്നു).

ശങ്കരൻനായർ നിക്ഷേപകുംഭം എടുത്തു മുററത്തു കൊണ്ടുവന്നു വയ്ക്കുന്നു.

മാധവമേനോൻ. (പ്രവേശിച്ചു്) ഇതാ, ഇതാണ് നമ്മുടെ നിക്ഷേപകുംഭം പരിശോധിക്കണമെങ്കിൽ പരിശോധിക്കാം.

മമ്മതുകുഞ്ഞു. (ആത്മഗതം) അയ്യോ! ഇതു് എന്റെ ഇസ്ത്യുലിപ്പാത്രം ആണല്ലോ.

പോലീസുദ്യോഗസ്ഥൻ. (നിക്ഷേപകുംഭം ഉയർത്തിനോക്കീട്ടു്) ഇതു ഒന്നു തുറക്കണമല്ലോ. എടോ! കാൺസ്റ്റബിൾ ഇതു് തുറന്നെടുക്കു കാണട്ടെ. (മേനോനോട്ടു്) അപ്പോൾ ഇതു നിങ്ങൾ തുറന്നുനോക്കിട്ടില്ലെന്നാണോ പറയുന്നതു്.

മാധവമേനോൻ. അതിന്റെ അടപ്പിന്റെ ബലംകൊണ്ടോ മണ്ണിനടിയിൽ ഇരുന്നതാകകൊണ്ടോ അതു പിടിച്ചുനോക്കിട്ടു ഇളകിയില്ല.

(കാൺസ്റ്റബിൾ പാത്രം തുറന്നുനോക്കി ഭയപ്പെടുന്നു )

പോ. ഉ. (പാത്രത്തിൽ നോക്കീട്ടു്) അമ്പടാ ഇതു വല്ലാത്ത ഒരു മൂക്കൻപാമ്പാണല്ലോ. ഇതു ഈ പാത്രത്തിനുള്ളിൽ എങ്ങനെ കടന്നു. എടോ കാൺസ്റ്റബിൾ അതിനെ കൊണ്ടുപോയി ദൂരെകളഞ്ഞിട്ടു വരു.

പാമ്പു പാത്രത്തിൽനിന്നു പുറത്തു ചാടുന്നു.

(ശങ്കരൻനായർ അതിനെ അടിച്ചുകൊല്ലുന്നു. ഗൂഢമായി മമ്മദു മറയുന്നു.)

പോ. ഉ. ഇനിയും നിക്ഷേപക്കുടത്തിൽ ഒരു കരിമ്പടവും കുറേ കരിക്കൽച്ചില്ലും കാണുന്നുണ്ടു്. വേറൊന്നുമില്ലല്ലോ. എടോ ഹേഡ്ഡു്! ഈ വിവരത്തിനു് ഒരു മഹസ്സർ എഴുതി ഒപ്പിടുവിച്ചുംകൊണ്ടു വരേണം.

പോലീസുദ്യോഗസ്ഥനും പിന്നാലെ കാൺസ്ററബിൾമാരും മറയുന്നു.

മാ. മേ. എന്തൊരത്ഭുതമാണ് ഇതു എങ്ങനെ സംഭവിച്ചു?

ശങ്കരൻനായർ. മിനിയാന്നു രാത്രി എജമാനനും കുഞ്ചുചേട്ടനും പോയശേഷം ആരോ ഒരാൾ പറമ്പിൽ കിളയ്ക്കുന്നതായി ഞാൻ കണ്ടു. അടുത്തുചെന്നപ്പോൾ ആൾ ഓടിക്കളഞ്ഞു. അടുത്തുതന്നെ ഒരു കരിമ്പടവും ഈ ഇസ്ത്യുലിപ്പാത്രവും കിടക്കുന്നതു കണ്ടു. എന്റെ കാലിൽത്തടഞ്ഞ ഒരു പാമ്പിനെ കരിമ്പടം ഇട്ടുമൂടിപ്പിടിച്ചെടുത്തു ഞാൻ ആ പാത്രത്തിനുള്ളിലിട്ടു. കള്ളൻ കു

ഴിച്ചു പകുതിയാക്കിയ കുഴിയിൽ അതു വെച്ചുമൂടിയാൽ കള്ളനെ കണ്ടുപിടിക്കാമെന്ന് കരുതിയാണ് ഞാൻ അങ്ങനെ ചെയ്തത്. നിങ്ങൾ അതു എടുത്തുകൊണ്ടുപോന്നതുകൊണ്ടു കള്ളൻ വന്ന് നോക്കിയപ്പോൾ അവിടെനിന്നു പാത്രം എടുത്തിരിക്കുന്നതായിക്കണ്ടതിനാൽ നിരാശപ്പെട്ടു മടങ്ങിപ്പോയിരിക്കണം. ഈ കരിമ്പടത്തിന്റെ ഉടമസ്ഥനായിരിക്കണം ആ കള്ളൻ.

രാ. കുറുപ്പ്. തങ്ങളുടെ എഴുത്തിൽ പറഞ്ഞിരുന്ന സ്ഥലത്തല്ലല്ലൊ പാത്രം ഇരുന്നത്. അപ്പോൾത്തന്നെ ഇതിൽ എന്തോ കുഴപ്പമുണ്ടെന്നു ഞാൻ സംശയിച്ചു.

ശങ്കരൻനായർ. ഈ ഇഡ്ഡലിപ്പാത്രം ആരുടെവകയാണ് ?

മാധവമേനോൻ. ഓ ! ഹോ ! രാത്രിയായിരുന്നതുകൊണ്ടും നിധിയെക്കുറിച്ചുള്ള സംഭ്രമംകൊണ്ടും ഞാൻ അതു തല്ക്കാലം ഓൎമ്മിച്ചില്ല. ഇതു മമ്മതിന്റെ വകയല്ലയോടാ? മമ്മതെവിടെപ്പോയി ?

ശ. നാ. അവൻ കൊണ്ടുവന്ന തങ്ങളുടെ എഴുത്തും കള്ളയെഴുത്തായിരിക്കണം. തങ്ങൾ കൊടുത്ത സാക്ഷാൽ എഴുത്തിലെ വിവരം അനുസരിച്ചായിരിക്കണം അവൻ പറമ്പിൽവന്നു കുഴിച്ചുനോക്കിയത്. അവനെ പിടികൂടിയാൽ കാൎയ്യമൊക്കെ തെളിയും.

മാ. മേ. വേണ്ടാ വേണ്ടാ. നിക്ഷേപക്കുടത്തിനുവേണ്ടി ഇരുനൂറു രൂപയോളം ചെലവായതു മതി.

> പ്രാഗ്ജന്മ പുണ്യക്ഷയലബ്ധമാകും
> സമ്പത്തു ലോകൎക്കു വിപത്തുതന്നെ.

ശുഭം.

---

# അന്യപത്രങ്ങളും മാസികകളും

## ദ്രാവിഡന്മാർ.

മനുഷ്യവൎഗ്ഗം ആദിമകാലത്തു ജീവസന്ധാരണാൎത്ഥം സ്വീകരിച്ച തൊഴിൽ അജപാലനമായിരുന്നു എന്നു ചരിത്രജ്ഞന്മാരും ആ കാലത്തിൽ തന്നെ ലോകസഞ്ചാരികളായി കാലം നയിച്ചുവന്നവരാണെന്നു ഭാഷാശാസ്ത്രജ്ഞന്മാരും പ്രസ്താവിച്ചിട്ടുണ്ടു. ഇവരത്രെ തുറേനിയൻ വംശക്കാർ. മദ്ധ്യഏഷ്യയുടെ അതിൎത്തിസ്ഥാനങ്ങളിൽ ഉള്ള വിവിധഭാഷകളിൽ "തുറാൻ എന്ന ശബ്ദത്തിനു ആട്ടിടയൻ, ആടുകറക്കുന്നവൻ, മാംസഭോജി, ഹിംസാലു ഇത്യാദി പരസ്പരബന്ധമുള്ള ഓരോ അൎത്ഥം ഉണ്ട്. റഷ്യയിലെ മഹതിയായ കാതറൈൻ രാജ്ഞിയുടെ "ഭാഷാതോലനകോശ"മെന്ന ഗ്രന്ഥത്തിൽ ഇതു പ്രത്യേകം പ്രസ്താവിച്ചിട്ടുമുണ്ട്.

പണ്ടു ഭൂപ്രദക്ഷിണം ചെയ്തു അലഞ്ഞു നടന്ന ഇക്കൂട്ടർ തെക്കെഇന്ത്യയിലും അധികമായി കടന്നുകൂടി. അങ്ങനെ അവർ അവിടെ വളരെക്കാലം താമസിച്ചതിന്റെശേഷം അവൎക്കു (തുറേനിയൻകാൎക്കു) ഉണ്ടായ സന്താനപരമ്പരകളാണു ദ്രാവിഡന്മാർ. ഈ അഭിപ്രായത്തിനു ആസ്പദമായ പല തെളിവുകളും ഉള്ളതിൽ ചിലതു തല്ക്കാലം പ്രസ്താവിക്കാമെന്നു വിചാരിക്കുന്നു.

ഇൻഡൊ യൂറോപ്യൻ വംശക്കാർ കുടിയേറിപ്പാൎത്ത പല ഭാഗങ്ങൾക്കും അവരുടെ ജാതിപ്പേരായ 'ആൎയ്യ' ശബ്ദം കൂടിക്കലൎന്നതായി കാണാം. ആൎയ്യാനാ, ആൎയ്യാവൎത്താ, ഐറേനിയ, അൎമ്മീനിയ, ഐൎലണ്ട്, സ്വേഡ്യ, ജൎമ്മനി ഇത്യാദി ദേശനാമങ്ങളിൽ ശ്രവിക്കുന്ന അർ, ആർ, ഏർ, ഐർ എന്നീ അംശങ്ങൾ അതതു ശാഖാഭാഷകൾക്കു സഹജമായ

പരിണാമങ്ങൾ ബാധിച്ചു ദുഷിച്ചു ആര്യ്'ശബ്ദത്തിലെ മൂലവൎണ്ണങ്ങളാണെന്നും ആയതിനാൽ ആ വംശത്തിൻെറ സൂക്ഷ്മരേഖ കണ്ടുപിടിക്കുന്നതിനു ഇവ സഹായപ്രദങ്ങളായ ലക്ഷ്യങ്ങളാണെന്നും മാക്സ്മുള്ളർ അഭിപ്രായപ്പെട്ടിട്ടുണ്ട്. സെമിററിക്കുവൎഗ്ഗക്കാർ കൈക്കേറിയ പ്രധാനഭാഗങ്ങൾക്കു മെസപ്പോട്ടേമിയ, സിരിയ അസ്സിരിയ, അബ്സീനിയ, സിത്തിയ ഇത്യാദി തദ്വംശസംജ്ഞതയോടു ബന്ധമുള്ള പേരുകളാണു കാണുന്നത്. ഇതുപോലെ തുറേനിയന്മാരുടെ സഞ്ചാരസ്ഥലങ്ങളിൽ പല ഇടങ്ങൾക്കും ആ വംശവാച്യംശത്തിൽ നിന്നുതന്നെ നാമങ്ങൾ ഉത്ഭവിച്ചിരിപ്പാനിടയുണ്ട്. തുക്കി, ത്രോയി, ത്രിപ്പോലി, ത്രിരിയം, താത്തറി, ത്രാചസു, തയർ, തൾമേന തുടങ്ങിയ പല ദേശപ്പേരുകളും ഇങ്ങനെ ഉണ്ടായിട്ടുള്ളതായിരിക്കണം. ചരിത്രദൃഷ്ട്യാ നോക്കുന്നതായാലും നവീനവൎഗ്ഗക്കാരായ പലരുടേയും കുടികയററം മൂലം ഉണ്ടായിട്ടുള്ള സാത്ഥകദേശസംജ്ഞകളും ധാരാളമാണ്. ഇതു കാരണം ദ്രാവിഡപദത്തിൻെറ ഉത്ഭവം പ്രകൃത്യാ വന്നുകൂടിയ ഉച്ചാരപരിണാമങ്ങളാൽ വികൃതമായി ദക്ഷിണാപഥസംജ്ഞയായ തുറേനിയൻ ശബ്ദത്തിൽനിന്നായിരിക്കാനാണു ന്യായമുള്ളത്.

കൂടാതെ വേറൊരു തെളിവും ഇല്ലാതില്ല. അന്യഗോത്രക്കാൎക്കുള്ളതുപോലെ മൂലതഃസിദ്ധങ്ങളായ ചില വിശ്വാസങ്ങളും ആചാരങ്ങളും ഈ ഗോത്രക്കാരിലും ഉണ്ടായിരുന്നു. അവയെല്ലാം ധാരാളമായ തെളിവുകൾ തരുന്നില്ലെങ്കിലും ദൂരദേശങ്ങളിൽ പോയി താമസിച്ചു ഛിന്നഭിന്നമായി വളരെക്കാലം കഴിഞ്ഞതിൻെറ ശേഷം ഈ സന്താനങ്ങൾ അങ്ങുമിങ്ങും ശേഷിച്ചിട്ടുണ്ടു. അവരുടെ ഇടയിലും ഈ വിശ്വാസാചാരങ്ങൾ നടപ്പിലിരിക്കുന്നുമുണ്ട്. പിതൃകുലാച്ഛനം പുനർജ്ജന്മസങ്കല്പം തുടങ്ങിയ പലതും പകതപ്യങ്ങളാണ്. മംഗോളികയ്ക്കു സമീപത്തു പാക്കുന്നവരായ ബുരിയൽ വൎഗ്ഗക്കാരും ആസ്ത്രേലിയൻ ദ്വീപങ്ങളിലെ ചില പൂൎവ്വനിവാസികളും ദക്ഷിണാപഥീനരായ ദ്രാവിഡന്മാരും, സിത്തിയരിൽ പ്രധാനഭാഗവും ഈ വിശ്വാസാചാരങ്ങൾ ഉള്ളവരാണ്. ഇതുകൊണ്ടു ഈ വംശക്കാരെല്ലാം ആദിമകാലത്തുതന്നെ ഒരു വൎഗ്ഗക്കാരായിരുന്നു എന്ന് ഈ സാമ്യംകൊണ്ടു വ്യക്തമാകുന്നു. പൂൎവ്വയുഗങ്ങളിൽ ഒരിടത്തു ഇരിക്കാതെ ചുററിസ്സഞ്ചരിച്ച തുറേനിയന്മാരുടെ ഭാഷയ്ക്കും പിരിവുകൾക്കും ഭാവവ്യത്യാസങ്ങൾ അത്യധികമാണ്. അതുകാരണം അന്യഗോത്രഭാഷകളിൽ കാണുന്ന ധാതുസാദൃശ്യാദി ധൎമ്മങ്ങൾ ഇവയിൽ സ്പഷ്ടമല്ലെന്നുള്ളതും ശരിതന്നെ. എങ്കിലും സംഖ്യാവാചികൾ, സൎവ്വനാമങ്ങൾ എന്നീ രണ്ടുതരം ശബ്ദങ്ങൾക്കു ഏതദ്വംശജാതങ്ങളായ ഭിന്നഭാഷകളിൽ ഇപ്പോഴും സാരൂപ്യമുണ്ടു" കൂടാതെ തുറേനിയൻ ഭാഷാപടലം ഒന്നുപോലെ സംശ്ലിഷ്ടകക്ഷ്യയുടെ പരമാവധിയിൽ എത്തിയിരിക്കുന്നവയുമാണ് ദ്രാവിഡഗണം തുറേനിയൻ സന്താനങ്ങളാണെന്നുള്ള ഊഹം പണ്ഡിതന്മാരിൽ അവതരിപ്പാനുണ്ടായ കാരണംതന്നെ ഈ സാമ്യം കണ്ടതുകൊണ്ടായിരിക്കാനിടയുണ്ടു.

പുരാതനകാലത്തും പുരരാജ്യങ്ങളിൽനിന്ന് ഇന്ത്യയിലേയ്ക്കു കടക്കുവാൻ ധാരാളം മാൎഗ്ഗങ്ങൾ ഉണ്ടായിരുന്നതുകൊണ്ടു തുറേനിയരുടെ ദക്ഷിണാപഥത്തിലേയ്ക്കുള്ള പ്രവേശനത്തിനു പ്രതിബന്ധം ഒന്നും ഉണ്ടായിരുന്നതുമില്ല.

ഇങ്ങനെയുള്ള കാരണങ്ങളാൽ ദ്രാവിഡശബ്ദവും അതിൻെറ അൎത്ഥവും ഭേദപ്പെടുത്തി വ്യാഖ്യാനിച്ചുണ്ടാക്കുന്ന യുക്തികളേക്കാൾ ഇതാണു ഭാഷാശാസ്ത്രദൃഷ്ട്യാ ആദരണീയമായിട്ടുള്ളതു.

"ഏഷ്യാഖണ്ഡത്തിൻെറ തെക്ക് ഇപ്പോൾ ഇന്ത്യാസമുദ്രം കിടക്കുന്ന സ്ഥാനത്തു പടിഞ്ഞാറു ഏകദേശം ആഫ്രിക്കാഖണ്ഡത്തിൻെറ തെക്കുകിഴക്കു കരമുതൽ ആസ്ത്രേലിയാദ്വീപം വരെ എത്തുന്നതായ ഒരു മഹാദ്വീപം ഉണ്ടായിരുന്നു. അതിൻെറ തെക്കോകിഴക്കോ ഭാഗങ്ങളിൽനിന്നാണു തുറേനിയൻ ഭാരതഭുവിൽ പ്രവേശിച്ചതു. എന്നാൽ ഈ അഭിപ്രായം ഇന്നും വാദവിഷയത്തിൽ തന്നെ ഇരിക്കുന്നതേയുള്ളു. "ദക്ഷിണാപഥം ദ്രാവിഡമായിത്തീൎന്നിരിക്കുന്നതും ദ്രാവിഡഭാഷകൾക്കും ആസ്ത്രേലിയൻ ദ്വീപഭാഷകളിൽ ചിലതിനും അന്യത്ര ലഭ്യമല്ലാത്ത വൎണ്ണം സാദൃശ്യാധിക്യമുള്ളതും പ്രസൂതമാൎഗ്ഗം പ്രകൃതികാരണങ്ങളാൽ നഷ്ടമായ ശേഷവും ഈഴവർ മുതലായ ചില വൎഗ്ഗക്കാർ പൂൎവ്വാഗതന്മാരുമായുള്ള ബന്ധം സ്മരിച്ചു തെക്കുനിന്നു വന്നു മുമ്പോട്ടുപോകാതെ കേരളത്തിൽ തിങ്ങിപ്പാൎത്തതും ഉത്തരേന്ത്യ ആൎയ്യന്മാൎക്ക് അധീനമായ ശേഷം "ദസ്യു"ക്കളെന്നു പറയപ്പെട്ട പരാജിതമായ ദ്രാവിഡശേഖരം പൂൎവ്വപരിചയാപേക്ഷയാ തെക്കൻ ദിക്കുകളിലേക്കുതന്നെ നീങ്ങിവാങ്ങിയതും ദ്രാവിഡന്മാ

ടെ സാഹിത്യം രാജ്യാധിപത്യം മുതലായവയ്ക്കു് ഒരു കാലത്തു ദക്ഷിണദ്വീപങ്ങളിലും പ്രചാരമുണ്ടായിരുന്നതായിക്കാണുന്നതും ഇതിനു ദൃഷ്ടാന്തങ്ങളാണു്." അവരുടെ ആഗമകാലവും ഇന്ത്യയിൽ ആൎയ്യന്മാർ പ്രവേശിച്ചതിനു വളരെ മുമ്പുതന്നെയാണെന്നു മാത്രമേ വിചാരിച്ചിരിപ്പാൻ വഴികാണുന്നുള്ളു. ഇതിനുള്ള തെളിവുകൾ ഋഗ്വേദാദി പുരാതന കൃതികളിൽ കാണുന്ന പ്രസ്താവങ്ങൾ മാത്രമാണു്. ഭൂഗൎഭശാസ്ത്രപടുക്കളായ പലരും ഈ ദ്വീപം സമുദ്രത്തിൽ മുങ്ങിപ്പോയതു് അഞ്ചു സഹസ്രാബ്ദങ്ങൾക്കു മുമ്പാണെന്നും പറയുന്നുണ്ടു്. ആ സ്ഥിതിക്കു ഇറേനിയരുടെ ആദ്യാഗമകാലം അതിലും കുറേക്കൂടി മുമ്പായിരിക്കാനേ വഴിയുള്ളു.

(കൈരളി)

## പ്രേമസംഗീതം

(കവിതിലകൻ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. എ., ബി. എൽ.)

൧

ഒരൊററമതമുണ്ടുലകിന്നുയിരാം പ്രേമം ; അതൊന്നല്ലോ
പരക്കെ നമ്മെപ്പാലമൃതൂട്ടും പാൎവ്വണശശിബിംബം
ഭക്ത്യനുരാഗദയാദിവപുസ്സാൽപ്പരാത്മചൈതന്യം
പലമട്ടേന്തിപ്പാരിതിനെങ്ങും പ്രകാശമരുളുന്നു.
അതിനൊന്നരിയാം നാസ്തിക്യം താൻ ദ്വേഷം ; ലോകത്തി-
ന്നഹോ തമസ്സാമതിലടിപെട്ടകാലമൃത്യു ഫലം.
മാരണദേവതയാമതു മാററും മണവറ പട്ടടയായ് ;
മട്ടമലർവാടിക മരുപ്പറമ്പായ് ; വാനം നാരകമായ്.

൨

പദങ്ങളന്വയമാൎന്നേ വാക്യം ഭവിപ്പൂ സാൎത്ഥകമായ് ;
ശ്രുതിയും താളവുമൊത്തേ ഗാനം ശ്രോത്രസുഖം നൽകൂ
പരാൎദ്ധസൌഖ്യം പരമാണുഗണം പരസ്പരം ചേരും
ശരീരമടയൊന്നല്ലീ സകലം ചരാചരഗ്രാമം ?
പരാനപേക്ഷം പ്രാണിക്കമരാൻ പഴുതില്ലൊരിടത്തും ;
പരൻപുമാനും പ്രകൃതിസഹായൻ പ്രപഞ്ചഘടനത്തിൽ.
പേൎത്തും തമ്മിൽ പൃഥ്വ്യപ്തേജോവായ്വാകാശങ്ങൾ
പിണയ്പൂ മേന്മേൽ സൃഷ്ടിയിലീശൻ ; പിരിപ്പൂ സംഹൃതിയിൽ.
വിരിഞ്ഞുനില്പൊരു സുമമളിയെത്തന്നു വിശിഷ്ടഗന്ധത്താൽ
വിവിക്തവിരസം വീണ്ടും വീണ്ടും വിളിപ്പൂ സവിധത്തിൽ
മധുവ്രതത്തിനു മട്ടമലർ വേണം മനം കുളിൎപ്പിപ്പാൻ
മലൎന്ന പൂവിനു വണ്ടും വേണം മന്നിതു വിണ്ണാവാൻ.
പ്രജകൾ ജഗത്തിൽ സുകൃതികൾ ജായാപതികൾ നടും ശുഭമാം
പരസ്പരപ്രണയാമരതരുവിൽ ഫലപ്രകാണ്ഡങ്ങൾ
ചൂടാൻ മലരും ഘനമായ് തോന്നിന ദോഹദകാലത്തിൽ-
ച്ചുമന്നിരിപ്പൂ ദുൎഭരഗൎഭം സുഖേന ജനയിത്രി.
പിതാവു, മാതാ,വുടപ്പിറന്നോർ, ബാന്ധവ,രിഷ്ടന്മാർ,
പ്രേയസി, മക്കൾ, ഭുജിഷ്യർ തുടങ്ങി പ്രേമപരാധീനർ.
പരിചരണാദൃതർ പല ജീവികൾതൻ പരിതസ്ഥിതിമൂലം
പദേപദേ നാം പ്രമുദിതർ കാൺമൂ ഭവാബ്ധി ഗോഷ്പദമായ്.

൩

പ്രപഞ്ചമുകുരം നമ്മുടെ രൂപം പ്രതിബിംബിപ്പൂ,
പ്രപഞ്ചകുഹരം നമ്മുടെ ശബ്ദം പ്രതിധ്വനിപ്പിപ്പൂ ;
പ്രപഞ്ചമസ്മദ്വചനാമ്രേഡന പണ്ഡിതമാം കീരം ;
പ്രപഞ്ചമസ്മൽ ഭാവവിഡംബന പാടവമാൎന്ന നടൻ.

പ്രപഞ്ചഭൂമിയിൽ വിതച്ച വിത്തിൻ ഫലത്തെ നാം കൊയ്‌വൂ ;
പ്രപഞ്ചാന്തരുൾവൂ പട്ടും വെട്ടും പകരത്തിനു പകരം
വിളക്കു കൈവശമുള്ളവനെങ്ങും വിശ്വം ദീപമയം ;
വെണ്മ മനസ്സിൽ വിളങ്ങിന ഭദ്രനു മേന്മേലമൃതമയം.
പേശലമല്ലൊരു വസ്തുവുമുലകിൽ പ്രേക്ഷകനില്ലെന്നാ-
ലീശപരസൃഷ്ടിയിലെങ്ങെങ്ങില്ലീയിതരേതരയോഗം ?
പദാർത്ഥനിരതൻ പ്രകൃതിജഭാവം പരസ്പരാകർഷം ;
പ്രാണികുലത്തിൻ പ്രഥമാത്മഗുണം പരസ്പരപ്രേമം.
നമിക്കിലുയരാം ; നടുകിൽത്തിന്നാം ; നല്കുകിൽ നേടിടാം ;
നമുക്കു നാമേ പണിവതു നാകം ; നരകവുമതുപോലെ
മനവും മിഴിയും നാവും കരവും മന്നിൻ മാലകലാൻ
മഹാനുകമ്പാമസൃണിതമാക്കും മനുഷ്യർ ദേവന്മാർ.
പാഷാണൌഷധി പക്ഷിമൃഗാദികൾ പലപല വടിവുകളിൽ
പ്രകൃതി ലസിപ്പൂ നമുക്കു ചുററും പരമോത്സവദാത്രി.
പേർത്തും നമ്മിലുമവയിലുമൊപ്പം പ്രേക്ഷിപ്പോർക്കെല്ലാം
പ്രേമാത്മാവായ് വിലസും നമ്മുടെ പിതാവിനെക്കാണാം ;
ഉലകാമുത്തമവിദ്യാലയമിതിലുപകാരോപനിഷ-
ത്തോതിക്കോനവനുപദേശിപ്പതുമുറക്കവേ കേൾക്കാം.
ഏകോദരസോദരർ നാമേവരു മെല്ലാജ്ജീവികളും
ലോകപടത്തിൽത്തമ്മിലിണങ്ങിട്ടുമോതപ്രോതങ്ങൾ
അടുത്തു നില്പോരനുജരെ നോക്കാനക്ഷികളില്ലാത്താ-
ക്കുരൂപനീശപരനദൃശ്യനായാനതിലെന്താശ്ചര്യം ?
അഹോ ! ജയിപ്പൂ ജഗദാധാരമൊരത്ഭുതദിവ്യമഹ-
സ്സഖണ്ഡമദ്വയമചിന്ത്യവൈഭവമനാദിമദ്ധ്യാന്തം.
ആഢ്യാഗ്രേസരിത്തമ്പ്രാക്കളിലുണ്ടയ്യൻപുലയനിലു-
ണ്ടാദിത്യനിലുണ്ടണുക്രിമിയിലുമുണ്ടതിൻ പരിസ്ഫുരണം
അരചക്കരചനുമടിമക്കൂടിമയുമഭിന്നർ ; ഉള്ളിലപ-
ക്കതിൽക്കൊളുത്തിയ തിരി താൻ കത്തുവതന്തഃകരണാഖ്യം.

൭

നമോസ്തുതേ മജ്ജീവനദായക ! നടേശ ! പരമാത്മൻ !
നരാഖ്യമങ്ങേ നർത്തകഖണ്ഡമിതിൽ ഞാനുമൊരല്പാങ്ഗം.
വേഷമെനിക്കെന്തെന്നു വിധിപ്പതു വിഭോ ! ഭവച്ചിത്തം ;
വിശ്വപ്രിയമായ് നടനം ചെയ്വതു വിധേയനെൻ കൃത്യം.
അരങ്ങിലസ്ഥാനരചൻ മതിയാ, മതിനുകൊഴുപ്പേകാ-
നനുചരനാവാ, മണിയാടകളല്ലഭിനയ, മതുസിദ്ധം.
അകമേ നിലകൊണ്ടതാതു ചുവടുകളാ, മതു, തെന്നുതിരി-
ച്ചടിയനുകാട്ടിത്തരുവോനവിടുന്നന്യർ ധരിക്കാതെ.
അതൊന്നു കാണ്മാൻ മിഴികൾ തുറന്നാലന്നിമിഷംമുതൽ ഞാ-
നരങ്ങുമണിയറയും പുകഴും മട്ടാടാനതിചതുരൻ.
പരാവരാത്മൻ ! ഭക്തഭിഗമ്യൻ ഭവാനെയാർ കാണ്മൂ
ചരാചരപ്രേമാഞ്ജനമെഴുതിന ചക്ഷുസ്സില്ലാഞ്ഞാൽ ?
പരസുഖമേ സുഖമെനിക്കു നിയതം ; പരദുഃഖം ദുഃഖം ;
പരമാർത്ഥത്തിൽപ്പരനും ഞാനും ഭവാനുമൊന്നല്ലി ?
ഭവാനധീനം പരമെന്നുടലും പ്രാണനും ; അവ രണ്ടും
പരാർത്ഥമാക്കുക പകലും രാവും ; പ്രഭോ ! നമസ്കാരം !

(സാഹിത്യദീപിക).

# തിരുവിതാംകൂർ പീപ്പിൾസ് ബാങ്കു (ക്ലിപ്തം).

## ഹെഡ്ആപ്പീസ് തലവടി.

ശാഖകൾ:— എടത്വാ, കോട്ടയം, ആലുവാ, ആലപ്പുഴ.

മൂലധനം പിരിഞ്ഞുകിട്ടിയതു രൂപാ 1,00,000

ഓഹരിക്കാരുടെ ബാദ്ധ്യത രൂപാ 1,00,000

കരുതൽ ധനം രൂപാ 24,000

### നായകന്മാർ.

(1) മിസ്റ്റർ സി. പി. മാത്തൻ ബി. എ., ബി. എൽ., മാനേജിംഗ് ഡയറക്ടർ, കചയിലോൺ ബാങ്ക് ക്ലിപ്തം, കൊല്ലം.

(2) ,, ചെറിയാൻ പുതിയോട്ട് ബി. എ., മാനേജിംഗ് ഡയറക്ടർ, വെസ്റ്റ് കോസ്റ്റ് ഇൻഡസ്ട്രിയൽ കമ്പനി ക്ലിപ്തം, തിരുവല്ലാ.

(3) ,, പി. എം. മാണി ബി. ഇ., മാനേജിംഗ് ഡയറക്ടർ, ട്രോപ്പിക്കൽ പ്ലാൻറേഷ്യൻസ് ക്ലിപ്തം, കോട്ടയം.

(4) ,, കൊച്ചുമ്മൻ, മാനേജിംഗ് ലസ്സി, മാൻകുളംതോട്ടം, ആലുവാ.

(5) ,, പി. കെ. ഏബ്രഹാം, വയലിപ്പറമ്പിൽ, ചൊവ്വര.

(6) ,, ഏ. കെ. ഏബ്രഹാം ബി. എ. (സെക്രട്ടറി), തലവടി.

(7) ,, ഏ. ഏ. ഏബ്രഹാം (മാനേജർ), ആലപ്പുഴ.

ആണ്ടിൽ നൂററുക്കു ഒൻപതുവീതം പലിശയ്ക്കു സ്ഥിരംഡിപ്പോസിററും ഏഴരവീതം പലിശയ്ക്കു സെവിംഗ്സ് ബാങ്ക് ഡിപ്പോസിററും സ്വീകരിക്കുന്നു. മററു ബാങ്കുകാർ ചെയ്യുന്ന സകല ജോലികളും നടത്തുന്നതാകുന്നു.

കൂടുതൽ വിവരങ്ങൾ ഹെഡ്ആപ്പീസിൽനിന്നോ ശാഖകളിൽനിന്നോ ലഭിക്കുന്നതാണ്.

ഏ. കെ. ഏബ്രഹാം ബി. എ.

സെക്രട്ടറി.

# ദാമ്പത്യസുധാകരം

ഗ്രന്ഥകർത്താ:

## മിസ്റ്റർ വി. സി. ജോൺ

'പ്രതിദിനം' പത്രാധിപർ

"എന്റെ സ്നേഹിതൻ 'പ്രതിദിനം' മാനേജിംഗ് എഡിററർ ശ്രീമാൻ വി. സി. ജോൺ അവർകൾ എഴുതിയിട്ടുള്ള 'ദാമ്പത്യസുധാകരം' എന്ന വിശിഷ്ടകൃതിയുടെ കയ്യെഴുത്തു പകപ്പു ഞാൻ വായിച്ചുനോക്കി. മലയാളത്തിൽ ഇത്തരം ഒരു ഗ്രന്ഥം ഇതിനു മുമ്പു ഉണ്ടായിട്ടില്ലെന്നും ഇന്നത്തെ യുവതീയുവാക്കന്മാർ ഈ ഗ്രന്ഥം ഒരു അമൂല്യനിധിയെന്നവണ്ണം സൂക്ഷിച്ചിരിക്കേണ്ടതാണെന്നും ഞാൻ സധൈര്യം അഭിപ്രായപ്പെടുന്നു. എന്റെ ഉപദേശമനുസരിച്ച് ഈ ഗ്രന്ഥം പൊതുജനോപകാരാർത്ഥം പ്രസിദ്ധീകരിക്കുവാൻ മിസ്റ്റർ ജോൺ നിശ്ചയിച്ചതിൽ എനിക്കു വളരെ സന്തോഷമുണ്ട്." ഡാക്ടർ കെ. രാമകൃഷ്ണപിള്ള എം. ബി. ബി. എസ്സ്., കോട്ടയം.

വിവാഹം, വിവാഹജീവിതം; സ്ത്രീപുരുഷബന്ധം, ജനനേന്ദ്രിയരഹസ്യങ്ങൾ, അവയുടെ യഥാർത്ഥമായ ഉപയോഗരീതികൾ, ദാമ്പത്യാനന്ദം, കൃത്രിമസുഖാസ്വാദനരീതികളുടെ ദൂഷ്യങ്ങൾ, പ്രജോല്പാദനമാർഗ്ഗങ്ങൾ, അതിനുള്ള കാലങ്ങൾ, സന്താനനിയന്ത്രണ-വശ്യകത, അതിനുള്ള ശാസ്ത്രീയമാർഗ്ഗങ്ങൾ, ഓരോ രാജ്യക്കാരുടെയും ഇടയിലുള്ള ദാമ്പത്യജീവിതരീതികൾ ആദിയായ വിവിധ വിഷയങ്ങളെ വിശദമായും ശാസ്ത്രീയമായും പ്രതിപാദിക്കുന്ന മലയാളത്തിലെ ഏക ഗ്രന്ഥം. വിവാഹിതരും, അവിവാഹിതരുമായ യുവതീയുവാക്കന്മാരും, സന്താനബഹുലതയാൽ നിരവധി കഷ്ടതകൾ അനുഭവിക്കുന്ന ദമ്പതികളും അവശ്യം അറിഞ്ഞിരിക്കേണ്ട അനേകം സംഗതികളെ സമഷ്ടിയായി പ്രതിപാദിക്കുന്ന ഈ ഗ്രന്ഥം കുടുംബജീവിതസൌഭാഗ്യത്തെ പ്രദാനംചെയ്യുന്ന ഒന്നാണ്. അസന്മാർഗ്ഗികനടപടികളെയും അവ നിമിത്തമുണ്ടാകുന്ന ഭയങ്കരഫലങ്ങളേയും വിശദീകരിച്ച് മിസ്റ്റർ പി. എം. ഇട്ടി ബി. എ., ബി. എൽ. എഴുതിയിട്ടുള്ള സാമാന്യം ദീർഘമായ ഒരു ഇംഗ്ലീഷ് ഉപന്യാസം (തർജ്ജിമയോടുകൂടി) അനുബന്ധമായി ചേർത്തിട്ടുള്ളതും, വായനക്കാർക്കു മനസ്സിലാക്കുവാൻ പ്രയാസമേറിയ ഗഹനവിഷയങ്ങളെ പ്രസ്പഷ്ടമാക്കുന്നതിനു ഏതാനും ചിത്രങ്ങൾ ചേർത്തിട്ടുള്ളതും പ്രത്യേകം പ്രസ്താവനീയമാണ്. ഇന്നത്തെ പാശ്ചാത്യഗാർഹസ്ഥ്യശാസ്ത്രവിദഗ്ദ്ധന്മാരുടെ അഭിപ്രായങ്ങൾ ഈ പുസ്തകത്തിൽ ഉദ്ധരിച്ചിട്ടുള്ളതും കേരളത്തിലെ പല പ്രസിദ്ധ ഡാക്ടറന്മാരുടെയും മഹാന്മാരുടെയും അഭിപ്രായങ്ങൾ ചേർത്തിട്ടുള്ളതും വായനക്കാരുടെ ജ്ഞാനഭണ്ഡാഗാരത്തെ പരിപോഷിപ്പിക്കുവാൻ സഹായകമായിരിക്കും. പുസ്തകം അച്ചടിച്ചു തീരാറായിരിക്കുന്നു. മുൻകൂട്ടി അപേക്ഷിക്കുന്നവർക്കു ഒരു രൂപാ മാത്രമെ പുസ്തകത്തിനു വില നിശ്ചയിച്ചിട്ടുള്ളു. കച്ചവടക്കാർക്കു പ്രത്യേക നിരക്കു.

അപേക്ഷിക്കേണ്ടും മേൽവിലാസം

പ്രതിദിനം ബുക്കുഡിപ്പോ, കോട്ടയം.

Printed at the C. M. S. Press, Kottayam
&
Published by K. M. Mathulla Mappillay, Manorama Mandiram, Kottayam—1929.